# Indian Philosophy –
# History of Poorvamimamsa.

## Dr Suvarna Nalapat

# പൂർവ്വമീമാംസാചരിത്രം

## പൂർവ്വമീമാംസാചരിത്രം

മൂന്നു കാലഘട്ടങ്ങളായി തിരിക്കാം.

1. കുമാരിലഭട്ടനു മുമ്പ്. ഏറ്റവും പുരാതനകാലം മുതൽ എഡി 600 വരെ
2. കുമാരിലഭട്ടകാലം. എഡി 600- 900
3. കുമാരിലഭട്ടനുശേഷം എഡി 900 മുതൽ ഇന്നുവരെ

# കുമാരിലഭട്ടനു മുമ്പ്ഃ-

ഇന്ത്യയിലെ സത്യാന്വേഷികളാണ് സത്യം, ധർമ്മം, മോക്ഷം മുതലായ ശാശ്വതസത്യങ്ങളെ പഠിച്ച് ഗ ഹനഗംഭീരമായ ഭാഷയിൽ ലോകത്തോട് സംവദിച്ച വരിൽ പ്രധാനികൾ. ബാദരായണന്റെ വേദാന്തസൂ ത്രവും ജൈമിനിയുടെ പൂർവ്വമീമാംസാസൂത്രവും തത്വചിന്തയുടെ അത്യുന്നതങ്ങളായ ഉദാഹരണങ്ങ ളാണ്.ജൈമിനി തനിക്കുമുമ്പുള്ള എല്ലാ മീമാംസാ കാരന്മാരേയും ക്രോഡീകരിച്ച് തന്റെ ഗ്രന്ഥം രചി ച്ചു.

മീമാംസ എന്ന പദത്തിന് ജ്ഞാനത്തിനുള്ള ഇഛ എന്നാണ് അർത്ഥം. തൈത്തിരീയസംഹിതയി ലെ മീമാംസതേ ഈ അർത്ഥത്തിലാണ് പ്രയോഗി ക്കുന്നത്. ഉത്സൃജ്യം നോത്സൃജ്യമിതി മീമാംസന്തേ ബ്രഹ്മവാദിനാ തദ്ധാതു ഉത്സൃജ്യം ഏവേതി. (7. 5-7-1). വ്യാവൃത്കാമം യം പാത്രേ വാ തൽപ്പേ വാ മീമാംസേരൻ (6.2-6-4) എന്നിടത്ത് ചർച്ച എന്നാണ് അർത്ഥം വരുന്നത്. ബ്രഹ്മവാദിനാ വദന്തി (11. 5-3-7) എന്നിടത്ത് മീമാംസന്തേ എന്നില്ലാതെയും ഉപ യോഗിക്കുന്നുണ്ട്. സാമവേദത്തിലെ താണ്ഡ്യബ്രാഹ്മ ണം ഇതേ അർത്ഥത്തിലാണ് ഉപയോഗിക്കുന്നത്. ബ്രാഹ്മണം പത്രേ ന മീമാംസേത (6. 5-9) ബ്രാഹ്മ ണന്റെ യോഗ്യതയെ ചർച്ച ചെയ്യരുത് .

യ തൽപ്പേ വാ ഉദകേ വാ വിവാഹേ വാ മീമാംസേരൻ ത ഏതാ ഉപേയു (23. 4-2).

ഋഗേ്വദത്തിലെ കൌശീതകിബ്രാഹ്മണം മീമാംസന്തേ ക്രിയയായും മീമാംസ നാമമായും പ്രയോഗിക്കുന്നു. ഉദിതേ ഹോതവ്യം അനുദിതം ഇതി മീമാംസന്തേ (2-9) സൂര്യോദയത്തിലാണോ സൂര്യോദയത്തിനു മുമ്പാണോ സൂര്യന് ഹോമിക്കേണ്ടത് മുതലായ ചർച്ചകളെ പറയുന്നു. 26. 2, 3 മീമാസ, മീമാം സന്തേ എന്ന വാക്കുകൾ ഉപയോഗിക്കുന്നുണ്ട്. അഥാതോ ഗൊആയുഷോ മീമാസ.. അഥ കശ്ചിത് ശാസ്ത്രേ വാ അനുവാചനേ വാ പ്രമത്താ ഉപഹന്യാത് വിചികിത്സാ വാ സ്യാത് ഉപഹതം കൃത്വാ ആനന്തര്യാത് പ്രയോഗാ സ്യാത് വൃത്താ ന്താത് ഇതി മീമാംസന്തേ.

18. 4 മീമാംസ ചർച്ച എന്നർത്ഥത്തിലാണ് അതേ ബ്രാഹ്മണം പ്രയോഗിക്കുന്നത്. അഥാത പരിധാന സ്യൈവ മീമാംസാ. ശുക്ലയജുർവ്വേദത്തിന്റെ ശത

പഥബ്രാഹ്മണം കാണ്വശാഖയിൽ മീമാസാപദം കാണാം. സൈഷാ മീമാംസൈവ.

ഉപനിഷത്തുകളിലും മീമാംസ എന്ന പദം ധാരാളം കാണാം. സാമവേദത്തിലെ ഛാന്ദോഗ്യം 5.11-1 പ്രാചീനശാലാ ഔപമന്യവാ .... മഹാശ്രോത്രീയാ സമേത്യ മീമാംസാംചക്രു. കോ നു ആത്മാ കിം ബ്രഹ്മ ഇതി. കൃഷ്ണയജുർവ്വേദത്തിലെ തൈത്തിരീയോപനിഷത്തിൽ, (2. 8-1) സൈഷ ആനന്ദസ്യ മീമാംസാ ഭവതി. സാമവേദത്തിന്റെ തലവക്കരശാകയിലെ കേനോപനിഷത്തിൽ യത് എന്ന് ചേർത്താണ് മീമാംസ്യാപദം കാണുന്നത്. യദി മന്യസേ സുവേദേതി ദഹരം ഏവാപി നൂനം ത്വം വേത്ഥാ ബ്രഹ്മണോ രൂപം യദസ്യ ത്വം യദസ്യ ദേവേഷു അഥ നു മീമാംസ്യം ഏവ തേ മന്യേ വിദിതം.

## സ്മൃതികളിലെ മീമാംസഃ-

ബോധായനവസിഷ്ഠധർമ്മസൂത്രങ്ങളിലും മീമാംസേത, മീമാംസ എന്നീ പദങ്ങളുണ്ട്. ചർച്ച എന്ന അർത്ഥത്തിലാണ് അവിടെ പ്രയോഗം. അസ്തമിതേ ആദിത്യേ ഉദകം ഗൃഹ്ണീയാത് ന ഗൃഹ്ണീയാത് ഇതി മീമാംസന്തേ ബ്രഹ്മവാദിനഃ (ബോ. ധ. 1.4.10) തത്ര (മിഥ്യാവ്യാകൃതൌ) പ്രായശ്ചിത്തം കുര്യാത് ന കുര്യാത് ഇതി മീമാംസന്തേ (വ. ധ. 12. 2). വൈദികകാലത്തും സ്മൃതികാലത്തും സത്യാന്വേഷണവും സംശയമുള്ള കാര്യങ്ങളിൽചർച്ച നടത്തി സത്യം സ്ഥാപിക്കുന്ന രീതിയും ഉണ്ടായിരുന്നു എന്നതിന് ഇതെല്ലാം തെളിവാണ്. മീമാംസ അഥവാ അന്വേഷണം ഏറ്റവും പുരാതനകാലത്തുതന്നെ ഇന്ത്യയിലെ ശാസ്ത്രജ്ഞരുടെ രീതിയായിരുന്നു.

വൈദികകാര്യങ്ങളുടെ ചർച്ച മാത്രമല്ല, വൈദിക ഗ്രന്ഥങ്ങളുടെ വ്യാഖ്യാനവും സംശയനിവാരണവും ചർച്ചകളും മീമാംസകരുടെ മണ്ഡലത്തിലുണ്ടായിരുന്നു. വ്യാഖ്യാനത്തിനു നിയമങ്ങളും, ഉണ്ടായിരുന്നതായി സ്മൃതികളിലും പിൽക്കാലസാഹിത്യത്തി ലും തെളിവുകളുണ്ട്. ഗൌതമധർമ്മസൂത്രം 1-5, തുല്യബലവിരോധേ വികൽപ്പ-.

ജൈമിനി പൂർവ്വമീമാംസാസൂത്രം 12.3-10. ഏകാർത്ഥാസു വികൽപ്പേരൻ സമുച്ചയേ ഹി ആവൃത്തി സ്യാദ് പ്രധാനസ്യ.

ആപസ്തംബധർമ്മസൂത്രം 1.1. 4-8. ശ്രുതിർഹി ബലീയസീ ആനുമാനികാദാചരാത്

ജൈമിനി. 1.1-3. വിരോധേ ത്വനപേക്ഷാം സ്യാത് അസതി ഹ്യാനുമാനാം.

ആപസ്തംബ 1.4.12.1. യത്ര തു പ്രീത്യുപലബ്ധിതഃ പ്രവൃത്തി ന തത്ര ശാസ്ത്രമസ്തി. (ജൈമിനിയുടെ 4. 1-2 ന് സമാനം)

( രണ്ട് തുല്യാധികാരമുള്ള ഗ്രന്ഥങ്ങളിൽ വിരുദ്ധാഭിപ്രായം കണ്ടാൽ ഏതെങ്കിലും ഒന്നിനെ പ്രമാണമായി എടുക്കുന്നതിന് ചർച്ചകളുണ്ടായിരുന്നു. ഒരേ പ്രയോജനമുള്ള രണ്ട് സിദ്ധാന്തങ്ങളുടെ സ്വീകാര്യതയിലും ഇത് നടന്നിരുന്നു. ആചാരത്തേക്കാൾ ബലം ശ്രുതിക്കാമ് കൊടുത്തിരുന്നത്. സ്വതന്ത്രമായ വൈദികഗ്രന്ഥമാണ്, വിരുദ്ധാഭിപ്രായങ്ങളുള്ള സ്മൃതിയേക്കാളും സ്വീകാര്യം. കർമ്മം ആനന്ദം തരുന്നതാണെങ്കിൽ ശാസ്ത്രം അതിനെ വിരോധിക്കാറില്ല. മുതലായ നിയമങ്ങളുണ്ടായിരുന്നു) ജൈമിനി തന്റെ സൂത്രങ്ങളെ പഴയ ആചാര്യന്മാരുടേതായി പറയു

ന്നുണ്ട്. പൂർവ്വാചാര്യന്മാരിൽ ആത്രേയൻ, ബാദരി, കാർഷ്ണാജിനി, ആശ്മരഥ്യൻ, ഐതിശായനൻ, കാമുകായനൻ, ലാബുകായനൻ,ആലേഖനൻ ഇവ രുണ്ട്. മഹാഭാഷ്യം (പതഞ്ജലി) അക്കാലത്ത് മീമാംസാസൂത്രങ്ങൾ വളരെ പ്രചരിച്ചിരുന്നതായി കാണിക്കുന്നു. ന്യായവിത്സമയ(2. 4-8-13), ന്യായവി ദ് (2. 6-14-13) ഇതാണ് കാണിക്കുന്നത്. കാശകൃ ത്സ്നനെന്ന ബ്രാഹ്മണൻ മീമാംസാകാരനായിരുന്നു എന്ന് മഹാഭാഷ്യം പറയുന്നുണ്ട്.  ആപസ്‌ംബനു മുമ്പേ ന്യായം പ്രചാരത്തിലിരുന്നു.

# ജൈമിനിയുടെ പൂർവ്വമീമാംസാസൂത്രം

ജൈമിനിയുടെ കാലം ബുദ്ധനുമുമ്പാവണം. കാരണം ബുദ്ധമതത്തെക്കുറിച്ച് അത് യാതൊന്നും പറയുന്നി ല്ല. പലരും പലകാലങ്ങളാണ് കൊടുക്കുന്നത്. പത ഞ്ജലിയുടെമുമ്പും ബുദ്ധനുമുമ്പും ആത്രേയാദി പൂ ർവ്വാചാര്യകാലത്ത് ഉണ്ടായതാണ് മീമാംസാശാ സ്ത്രമെന്നും, അതിനെ വൈദികഗ്രന്ഥങ്ങളിലും പ്ര സിദ്ധമായി കരുതുന്നു എന്നും മനസ്സിലാക്കണം. വ്യാസശിഷ്യനായ ജൈമിനിക്ക് വ്യാസകാലമായ ഹരപ്പൻ, മൊഹഞ്ജദാരോ, സൈന്ധവസരസ്വതീ കാലം വരെ പഴക്കം ഉണ്ടാവണം. ബാദരായണന്റെ വേദാന്തസൂത്രവും ജൈമിനിയുടെ മീമാംസാസൂത്ര വും വളരെയധികം ബന്ധപ്പെട്ടിരിക്കുന്നു. വേദാന്ത സൂത്രകാരന്മാരിലൊരാളായി ബാദരായണൻ പറയു ന്ന ജൈമിനിയാണ് മീമാംസാസൂത്രകാരനും. ബാദരാ യണന്റെ അഭിപ്രായമെല്ലാം ജൈമിനി സ്വീകരിക്കു ന്നു. ജൈമിനിയുടേത് മുഴുവനും ബാദരായണൻ

സ്വീകരിച്ചിട്ടില്ല. സുരേശ്വരാചാര്യന്റെ നൈഷ്കർമ്മ്യ സിദ്ധി ജൈമിനി സ്വന്തം വേദാന്തസൂത്രം നിർമ്മിച്ചതാ യും, അതിലെ ആദ്യത്തെ രണ്ട് സൂത്രം അന്നേക്ക് നഷ്ടമായിപ്പോയ  ബാദരായണ സൂത്രത്തിലുള്ളതുതന്നെയാണെന്നും പറയുന്നു. കർമ്മകാണ്ഡത്തിന്റെ വ്യാഖ്യാനത്തിൽ ബാദരായണ നും ജൈമിനിയും ഒരേ അഭിപ്രായക്കാരാണ്. ജൈ മിനിസൂത്രത്തെ തദുക്തം എന്ന് ബാദരായണൻ പല സ്ഥലത്തും ഉദ്ധരിക്കുന്നുമുണ്ട്.  ധർമ്മം ജൈമിനി രത ഏവ , അത ഏവ ച നിത്യത്വം മുതലായ സൂത്രങ്ങളിൽ അപൂർവ്വവാദം , വേദങ്ങളുടെ നി ത്യത്വം ഇവ ജൈമിനി തീരുമാനിച്ചത് തന്നെയാണെ ന്ന് പറയുന്നുണ്ട്. ജൈമിനി ചോദനാ പുനരാരംഭഃ , ഉക്തം തു ശബ്ദപൂർവ്വത്വം ഈ സൂത്രങ്ങളിൽ സ്ഥാപിച്ചതാണ് പ്രതിപാദ്യം.

ജൈമിനി പാരാശര്യവ്യാസന്റെ ശിഷ്യനായിരുന്നു. മീമാംസാശാസ്ത്രം പ്രചരിപ്പിച്ചവരിൽ അവസാന ത്തെ ആളായിരുന്നു ജൈമിനി. ജൈമിനിക്ക് വേദം പകുത്ത കാലത്ത് വ്യാസൻ കൊടുത്തത് സാമവേദ സംഹിതയാണ്. ഭാഗവതപുരാണം 12. 6. 75 സുമ ന്തുവിന്റെ ഗുരുവായി ജൈമിനിയെ പറയുന്നു. ആ ശ്വലായനഗൃഹ്യസൂത്രത്തിലും ജൈമിനി സുമന്തു, വൈശമ്പായനൻ ഇവരോടൊപ്പം ധർമ്മാചാര്യന്മാരി ലൊരാളാണ്. പഞ്ചതന്ത്രം ആന ചവിട്ടിക്കൊന്നാണ് ജൈമിനിയുടെ അന്ത്യം പറയുന്നത്. സിംഹാൻ വ്യാകരണസ്യ കർത്തുരഹരത് പ്രാണാൻ പ്രിയാൻ പാണിനേ മീമാംസാകൃതമുന്മനാഥ സഹസാ ഹസ്തീ മുനിം ജൈമിനീം.

# പൂർവ്വമീമാംസയിലെ ഉള്ളടക്കം

ജൈമിനിയുടെ പൂർവ്വമീമാംസാസൂത്രം 16 അദ്ധ്യായങ്ങളുള്ളതാണ്. അവസാനത്തെ നാലെണ്ണം സങ്കർഷകാണ്ഡം എന്നറിയുന്നു.ആദ്യത്തെ 12 എണ്ണം വളരെ പോപ്പുലറാണ്. ഈ ദ്വാദശലക്ഷണിക്ക് കുമാരിലഭട്ടനെപ്പോലുള്ളവർ ഭാഷ്യങ്ങളും നിബന്ധനങ്ങളും രചിച്ചു. ദ്വാദശലക്ഷണി ഇപ്രകാരം ക്രമീകരിച്ചിരിക്കുന്നു. ആദ്യാദ്ധ്യായം ധർമ്മപ്രമാണങ്ങൾ. 2.ധർമ്മവും മറ്റൊരു ധർമ്മവും തമ്മിലുള്ള ഭേദം. 3. അംഗത്വം 4. പ്രയോജ്യപ്രയോജകഭാവം 5. ക്രമം 6. അധികാരം. 7, 8 ഇവ അതിദേശം. 9 ഊഹം. 10 ബാധ 11, 12 ഇവ തന്ത്രവും പ്രസംഗവും സം ഘർഷകാണ്ഡം ദേവതാദ്ധ്യായം എന്നും അറിയുന്നു. ചില പണ്ഡിതർ ഇത് പ്രക്ഷിപ്തമാണെന്നും വിചാ രിക്കുന്നു. എന്നാൽ ദ്വാദശലക്ഷണിയിലെ തന്ത്രാ ദ്ധ്യായവും പ്രസംഗാദ്ധ്യായവും ധർമ്മത്തെയെന്ന പോലെ പോലെ ഇവയും അവിടവിടെ ചിതറിക്കി ടക്കുന്ന വേദവാക്യങ്ങളിലെ ധർമ്മം, ദേവത ഇവ യെ വ്യാഖ്യാനിക്കാൻ സഹായിക്കുന്നുണ്ട്. അതിനാ ൽ ഇവയും പൂർവ്വമീമാംസയുടെ തന്നെ ഭാഗമാ ണെന്ന് തീരുമാനിക്കപ്പെട്ടിരിക്കുന്നു.ബാദരായണൻ പ്രദാനവതേവ തദുക്തം എന്ന് സങ്കർഷകാണ്ഡസൂത്രമായ നാനാ വാ ദേവതാ പൃഥക്ജ്ഞാനാത് എന്ന സൂക്രത്തെയാണ് ഉദ്ധരിക്കുന്നതെന്നതും ഈ കാണ്ഡ പ്രക്ഷിപ്തമല്ല എന്ന് കാണിക്കുന്നു. ഉപവർഷ, ഭവദാസ,ദേവസ്വാമിൻ,രാജചൂഡാമണി ദീക്ഷിത, ഭാസ്കരരായമഖിൻ ഇവരെല്ലാം ഈ സൂത്രങ്ങളെ വ്യാഖ്യാനിച്ചിട്ടുണ്ട്. പ്രക്ഷിപ്തമായി രുന്നെങ്കിൽ

അവരത് ചെയ്യുമായിരുന്നില്ല. സങ്കർഷ കാണ്ഡം മുഴുവനായി ലഭിച്ചിട്ടില്ല ശബരസ്വാമി ഇതി സങ്കർഷേ വക്ഷ്യതി എന്ന് എടുത്തുപറയു ന്നതും ഈ കാണ്ഡം ജൈമിനി തന്നെ എഴുതിയതാ ണെന്ന് കാണിക്കുന്നു.  കൽപ്പസൂത്രമാതൃകയിലുള്ള ഛാന്ദോഗ്യാനുവാദം എന്ന കൃതിയും ജൈമിനിയു ടേതായിട്ടുണ്ട്. ( തന്ത്രവാർത്തികം പറയുന്നുഃ ഏത ജ്ജൈമിനീനൈവ ഛാന്ദോഗ്യാനുവാദേ) കൂടാതെ ശ്രൌതസൂത്രവും ഗൃഹ്യസൂത്രവും അദ്ദേഹത്തിന്റേ തായി അറിയുന്നു.

## ഉപവർഷൻഃ-

നമുക്കറിയാവുന്ന ജൈമിനീഭാഷ്യകാരന്മാരിൽ ഏറ്റ വും പഴയത് ഉപവർഷനാണ്. 20 പൂർവ്വമീമാംസാ ദ്ധ്യായത്തിനും ഉത്തരമീമാംസക്കും ഇദ്ദേഹം വൃ ത്തി എഴുതി. ഭഗവാൻ എന്നാണ് ഉപവർഷനെ ആദരപൂർവ്വം സംബോധന ചെയ്യുന്നത്. ശബരസ്വാമിയുടെ ഭാഷ്യം (1.1.5) അഥ ഗൌരീത്യത്ര കശ്ശബ്ദാ. ഗകാരൌകാരവിസർജ്ജനീയാ ഇതി ഭഗ വാൻ ഉപവർഷഃ ശങ്കരാചാര്യരുടെ ദേവതാധികര ണഭാഷ്യത്തിലും വർണ്ണാ ഏവ തു ശബ്ദാ ഇതി ഭഗവാൻ ഉപവർഷഃ എന്ന് പറയുന്നു. എസ് കുപ്പുസ്വാമിശാസ്ത്രികൾ ഉപവർഷനും ബോധായ നനും ഒരാളാണെന്ന് വിചാരിക്കുന്നു. മണിമേഖലാ കാവ്യം ജൈമിനിയോടും വ്യാസനോടും ഒപ്പം പറയുന്ന കൃതകോടി ആചാര്യൻ 8 പ്രമാണവും ഉണ്ടാക്കിയതായി കാണുന്നു. ഡോ. അയ്യങ്കാർ ബോധായനനാണെന്ന് വിചാരിക്കുന്നു. അദ്ദേഹത്തി ന്റെ കൃതകോടിവൃത്തി പ്രപഞ്ചഹൃദയം പറയുന്ന പോലെ ഗ്രന്ഥകാരന്റേയും കൃതിയുടേയും പേരാ

ണെന്നും. ബോധായനനും ഉപവർഷനും കൃതകോടി യും  ഇപ്രകാരം പ്രശ്നമായിരിക്കുകയാണ്.

1. ഉപവർഷൻ വൃത്തിയിൽ ആത്മാവിന്റെ വിഭു ത്വം സ്ഥാപിക്കുന്നു. ഇത് ശബരഭാഷ്യത്തിലും പറയുന്നു. ബോധായനൻ ജീവാണുത്വമാണ് സ്വീ കരിക്കുന്നത്. ശ്രീഭാഷ്യത്തിന്റെ ആരംഭത്തിൽ താൻ ബോധായനപക്ഷം സ്വീകരിക്കുന്നതായി പറയുന്ന രാമാനുജൻ ജീവാണുത്വം സ്വീകരി ക്കുന്നു. ബോധായനനും ഉപവർഷനും ഒരാളാ വാൻ സാദ്ധ്യത ഇത് ഇല്ലാതാക്കുന്നു.
2. കൃതകോടി 8 പ്രമാണം സ്വീകരിക്കുന്നതായി മണിമേഖല. ബോധായനൻ 6 പ്രമാണമേ സ്വീക രിക്കുന്നുള്ളു. അവ ലോകായതം ബൌദ്ധം സാംഖ്യം നൈയായികം വൈശേഷികം മീമാംസ ഇവയാണ്. ലോകായതർക്ക് പ്രത്യക്ഷം മാത്രമാ ണ് പ്രമാണം. വൈശേഷികർക്ക് രണ്ട് പ്രത്യക്ഷ വും അനുമാനവും. സാംഖ്യർക്ക് മൂന്നുപ്രമാ ണം. പ്രത്യക്ഷം, അനുമാനം, ശബ്ദം. നൈയായി കർക്ക് 4 പ്രമാണം. പ്രത്യക്ഷം അനുമാനം ഉപ മാനം ശബ്ദം. ഭട്ടമീമാംസകർക്ക് അദ്വൈതിക ൾക്കെന്നപോലെ പ്രത്യക്ഷം, അനുമാനം, ഉപമാ നം,ശബ്ദം, അർത്ഥാപത്തി ,അനുപലബ്ധി ഇവ പ്രമാണമാണ്. . പ്രമാണം 8 ഉള്ള കൃതകോടി ഉപവർഷനോ ബോധായനനോ അല്ലെന്ന് മനസ്സി ലാക്കാം.

ഉപവർഷന്റെ കാലം ബിസി 100- എഡി 200 എന്ന് കണക്കാക്കിയിരിക്കുന്നു. എഡി 200ൽ ജീവിച്ച ശ ബരസ്വാമിൻ ഉപവർഷനെ ഉദ്ധരിക്കുന്നതിനാൽ അ തിനുമുമ്പാവണം. ഉപവർഷൻ വയ്യാകരണന്മാരുടെ

സമുദായശബ്ദത്തെ എതിർത്തിരുന്നു.ഈ സിദ്ധാന്ത വും സ്ഫോടശബ്ദവും വാചകത്വാശ്രയമാണെന്ന് പതഞ്ജലി പറയുന്നുണ്ട്. അവ അർത്ഥപ്രത്യായക മായി അഭിവ്യക്തമാവുന്നു എന്നും. പാണിനി വ്യാ ഡി കാത്യായനൻ മറ്റ് ആചാര്യന്മാർ എന്നിവർ പതഞ്ജലിക്കുമുമ്പേ ശബ്ദനിത്യത്വം പറഞ്ഞിട്ടുണ്ട്. പാണിനി, കാത്യായനന്മാർക്ക് സമകാലീനനായോ അതിന്നു തൊട്ട് മുമ്പോ ഉപവർഷൻ ജീവിച്ചിരി ക്കാം എന്ന അനുമാനത്തിലാണ് ബിസി 100നു മു മ്പ് , ബിസി 200ൽ എന്ന് വിചാരിക്കുന്നത്. ചതു ർത്ഥിസമാസത്തെക്കുറിച്ചുള്ള ചർച്ചയിൽ ഉപവ ർഷൻ കാത്യായനനെന്ന വയ്യാകരണന്റെ പക്ഷമാണ് പിടിക്കുന്നത്. കാത്യായനനും വരരുചിയും ഒരാ ളാണെന്ന കാര്യം മറക്കാവതല്ല. കേരളവുമായി ബന്ധപ്പെട്ട വരരുചിയുടെ ഗുരുവും ഭാര്യാപിതാവു മായി ഒരു ഉപവർഷനെ പറയുന്നുണ്ട്. മണിമേഖല കേരളത്തിലാണ് കൃതകോടിയെ സന്ധിക്കുന്നത്.

## ഭവദാസൻ (എഡി 100-200)

പ്രപഞ്ചഹൃദയപ്രകാരം ഉപവർഷനു ശേഷവും ശബരസ്വാമിക്ക് മുമ്പുമാണ് ഭവദാസകാലം. ജിജ്ഞാസാധികരണത്തിന്റെ ആദ്യസൂത്രമായ ലോകേ യശ്വർത്ഥേഷു പ്രസിദ്ധാനി പദാനി എന്നതിന്റെ ഭാഷ്യത്തിന് കുമാരിലഭട്ടന്റെ ശ്ലോകവാർത്തികത്തിൽ 6 വ്യാഖ്യാനമുണ്ട്. ഇതിൽ രണ്ടാമത്തേത് ഉപാലംബപക്ഷം , വൃത്തികാരഭവ ദാസന്റെ വ്യാഖ്യാനത്തെ നിരസിക്കുന്നതാണ്. പ്രദർശനാർത്ഥമിത്യേകേ കേചിന്നാനാർത്ഥവാചിനഃ സമുദായാദവഛിദ്ധ്യാ ഭവദാസേന കൽപ്പിതാത് (കുമാരിലഭട്ടൻ). സങ്കർഷഖണ്ഡത്തിന്റെ

ഭാഷ്യത്തിൽ - അസ്മിൻ പാദേ അപൂർവ്വാത് തഥാ സോമാഃ ഇത്യാരഭ്യ ആപാദപരിസമാപ്തേ ഭാവദാസമേവ ഭാഷ്യം ഇതി. കുമാരിലനു ശേഷം ജീവിച്ച ദേവ സ്വാമിക്ക് ഭവദാസനോട് വളരെ ആദരവുണ്ട്. ഭവ ദാസനും ഉപവർഷനെപ്പോലെ പൂർവ്വമീമാംസാസൂ ത്രം 16നും വൃത്തി രചിച്ചിട്ടുണ്ട്. ശബരസ്വാമി അ തിനെ ഉപവർഷന്റെ വൃത്തിയുടെ സംഗ്രഹമെന്നേ വിലിക്കുന്നുള്ളു. ദേവസ്വാമി ഭാഷ്യം എന്ന് വിളി ക്കുന്നു. അതാണ് തനിക്ക് വഴികാട്ടിയായതെന്നും അനുസ്മരിക്കുന്നു. ഭവദാസഭാഷ്യം കണ്ടെത്തിയി ട്ടില്ല.

## ശബരസ്വാമി (എഡി 200)

ലളിതവും വ്യക്തവുമാണ് ശബരഭാഷ്യം. പതഞ്ജ ലിയുടെ മഹാഭാഷ്യത്തോട് സാമ്യമുണ്ട്. ശങ്കരാ ചാര്യരുടെ ബ്രഹ്മസൂത്രഭാഷ്യത്തോടും സാമ്യമുണ്ട്. മഹാഭാഷ്യത്തിൽ സംവാദരൂപമായ ശൈലി ആ രംഭിക്കുന്നു. ശബരഭാഷ്യത്തിൽ ആ ശൈലി വ്യ ക്തമായും പകഃമായും ഉണ്ട്. മഹാഭാഷ്യത്തിനു 300 വർഷം കഴിഞ്ഞാണ് ശബരഭാഷ്യം. പിന്നെയും 500 വർഷം കഴിഞ്ഞ് ശങ്കരഭാഷ്യം എന്ന വാദം ശങ്കരനാരായണന്റെ കാലഗണന പരിശോധിക്കുമ്പോ ൽ തെററാണെന്ന് ബോദ്ധ്യമാവും. (എജുക്കേഷൻ ഇന് ഏൻഷ്യന്റ് ഇന്ത്യ കാണുക)ശബരസ്വാമി പാണിനിനയേയും കാത്യായനനേയും പേരെടുത്ത് പറയുന്നു. പതഞ്ജലിയെ പറയുന്നില്ല. പാണിനി യേയും കാത്യായനനേയും ഭഗവാനെന്നാണ് ശബ രസ്വാമി വിളിക്കുന്നത്. പാണിനി കാത്യായനനേ ക്കാൾ വിദ്വാനാണെന്നും കരുതുന്നു. സദ്വാദിത്വാച്ച പാമിനേ വചനം പ്രമാണം. അസദ്വാദിത്വാദ് ന

കാത്യായനസ്യ. ശാസ്ത്രകാരനായ യാസ്കനേയും ഛന്ദശാസ്ത്രകാരനായ പിംഗലനേയും ബോധായന, ആപസ്തംഭധർമ്മസൂത്രകാരന്മാരേയും മനുസ്മൃതി, മഹാഭാരതം, പുരാണങ്ങൾ, ബുദ്ധമതത്തിലെ നിരാലംബന,ശൂന്യവാദങ്ങൾ ഇവയും ശബരസ്വാമി പറയുന്നുണ്ട്. ജന്മസ്ഥലം അറിവായിട്ടില്ല. ആന്ധ്ര, ആര്യാവർത്തനിവാസിൻ എന്ന് രണ്ട് ജനതയെ അദ്ദേഹം പറയുന്നുണ്ട്. ശബരസ്വാമിക്ക് നാലു വർണ്ണങ്ങളിൽ നാലുഭാര്യമാരിൽ 6 പുത്രന്മാരുണ്ടായിരുന്നു. വരാഹമിഹിരൻ ബ്രാഹ്മണസ്ത്രീയിലും, ഭർതൃഹരിയും വിക്രമനും ക്ഷത്രിയസ്ത്രീയിലും ,ഹരിശ്ചന്ദ്രവും ശങ്കുവും വൈശ്യസ്ത്രീയിലും അമരസിംഹൻ ശൂദ്രസ്ത്രീയിലും ജനിച്ചവരാണ്. ശബരസ്വാമിയുടെ യഥാർത്ഥനാമം ആദിത്യദേവനെന്നായിരുന്നു. ജൈനമതക്കാരുടെ ഉപദ്രവം ഭയന്ന് കാട്ടുവർഗ്ഗക്കാരായ സബരന്മാരുടെ കൂടെ വസിച്ച കാലത്താണ് ശബരസ്വാമിനെന്ന പേരു സ്വീകരിച്ചത്. വരാഹമിഹിരൻ ആദിത്യദാസപുത്രനെന്നാണ് സ്വന്തം കൃതികളിൽ പറയുന്നത്.

ബ്രഹ്മണ്യാമഭവാത് വരാഹമിഹിരോ ജ്യോതിർവിദാമഗ്രണീ രാജാ ഭർതൃഹരിശ്ച വിക്രമനൃപാ ക്ഷത്രാത്മജായാമഭൂത് വൈശ്യായാം ഹരിചന്ദ്ര വൈദ്യതിലകോ ജാതശ്ച ശങ്കു കൃതീ ശൂദ്രായാം അമരഃ സദേവ
ശബരസ്വാമിദ്വിജസ്യാത്മജാ.ദത്തകമീമാംസപ്രകാരം ശബരൻ സത്യാഷാഢശ്രൗതസൂത്രം രചിച്ചിട്ടുണ്ട്. ശബരസ്വാമിയുടെ പിതാവ് ദീപ്തസ്വാമിൻ ലിംഗാ നുശാസനത്തെക്കുറിച്ച് സർവ്വാർത്ഥലക്ഷണി രചി ച്ചു.
മീമാംസാകാരന്മാരായ പഴയ ഗ്രന്ഥകാരന്മാ രുടെ

ആശയമെല്ലാം സൂക്ഷിച്ച ശബരഭാഷ്യം മീമാംസാഭാഷ്യങ്ങളുടെ ഒരു റഫറൻസ് ഗ്രന്ഥമാണ്. പ്രത്യേകിച്ചും ഉപവർഷനെ സംബന്ധിച്ച്.

1. **ദീപ്തസ്വാമിൻ**
2. **ശബരസ്വാമിൻ(ആദിത്യദേവൻ)**
3. **വരാഹമിഹിരൻ,ഭർതൃഹരി, വിക്രമാദിത്യൻ, ഹരിശ്ചന്ദ്രൻ.ശങ്കു, അമരസിംഹൻ.**

**ഇവരെല്ലാം വിക്രമാദിത്യനുമായി ബന്ധപ്പെട്ടവരാണ്. ചരിത്രപരുഷന്മാരാണ്. കുമാരിലഭട്ടനാണ് ശബരസ്വാ മിക്ക് ഭാഷ്യം രചിച്ചത്.**

## ഭർതൃമിത്രൻ(എഡി 300- 600)

**പാർത്ഥസാരഥിമിശ്രന്റെ ന്യായരത്നാകരം തന്റെ ശ്ലോ കവാർത്തികത്തിൽ ഭർതൃമിത്രനെ കുമാരിലനെന്നാണ് പറയുന്നത്. ആചാര്യനാമം ഉള്ള  വ്യക്തിയാണ് ഭർതൃ മിത്രൻ. പല അപസിദ്ധാന്തങ്ങളും പൂർവ്വമീമാംസയി ലേക്ക് കൊണ്ടുവന്നത് കുമാരിലഭട്ടന്റെ അഭിപ്രായ ത്തിൽ ഭർതൃമിത്രനാണ്. അപ്രകാരം അതിനെ ലോകാ യതികമാക്കിത്തീർത്തു. ന്യായരത്നാകരം ഇപ്രകാരം കൊണ്ടുവന്ന അപസിദ്ധാന്തങ്ങളെ പറയുന്നു. നിത്യക ർമ്മം ചെയ്യുന്നതുകൊണ്ട് ഫലമില്ല, നിഷിദ്ധകർമ്മം ചെയ്താലും കുഴപ്പമില്ല മുതലായവ അദ്ദേഹം ഉണ്ടാ ക്കി. പ്രഭാകരനല്ല, കർമ്മമീമാംസക്ക് തുടക്കം കുറിച്ച ത് ഭർതൃമിത്രനെപ്പോലുള്ളവരാണെന്ന്**

കുപ്പുസ്വാമി ശാസ്ത്രികൾ വിചാരിക്കുന്നു. അങ്ങനെയായിരുന്നു വെങ്കിൽ പ്രഭാകരൻ ശബരഭാഷ്യത്തിന് ഭാഷ്യം ചമ ക്കില്ലായിരുന്നു എന്നാണ് അനന്തകൃഷ്ണശാസ്ത്രികളു ടെ പക്ഷം. യമുനാചാര്യന്റെ സിദ്ധിത്രയത്തെ അടിസ്ഥാ നമാക്കി പല പണ്ഡിതരും ഭർതൃമിത്രൻ ബാദരായണ വേദാന്തസൂത്രത്തിനും ഭാഷ്യം രചിച്ചിട്ടുണ്ടെന്ന് കരു തുന്നു. ഇതിന് തെളിവൊന്നും കിട്ടിയിട്ടില്ല. പ്രകരണ പഞ്ചികയിൽ ശാലീകനാഥൻ ഉദ്ധരിക്കുന്ന വാർത്തികാ കാരൻ കുമാരിലനാണ്. കുമരിലന്റെ ശ്ലോകവാർത്തിക വും ബൃഹദ് ടീകയുമാണ് ശാലീകനാഥൻ ഉദ്ധരിക്കുന്ന കാരികകൾ. കുമാരിലനും (1.1.6) ന്യായമഞ്ജരിയിൽ ജയന്തഭട്ടനും ഭർതൃമിത്രനെ ഉദ്ധരിക്കുന്നുണ്ട്. കർണ്ണം അഥവാ ചെവി ധ്വനിയാൽ ഉണ്ടാക്കപ്പെട്ട സംസ്കാരം അഥവാ മുദ്രയല്ലാതെ മറ്റൊന്നുമല്ല എന്ന അദ്ദേഹത്തി ന്റെ അഭിപ്രായമാണ് ഉദ്ധരിക്കുന്നത്. മുകുളഭട്ടന്റെ അഭിധാവൃത്തിമാതൃക ആചാര്യനെന്ന് അദ്ദേഹത്തെ വിളിക്കുന്നുഃ-

അഭിധേയേന സാമീപ്യാത് സാരൂപ്യാത് സമായതാ വൈപരീത്യാത് ക്രിയായഗോത് ലക്ഷണാ പഞ്ചധാ മതാ എന്ന പ്രസിദ്ധശ്ലോകം ഭർതൃമിത്രന്റേതാണെന്നും പറയുന്നു. കുമരിലഭട്ട, പ്രഭാകരഭട്ട, മണ്ഡനമിശ്ര, ശാലീകനാഥമിശ്ര, വാചസ്പതിമിശ്രനെന്നിവരാണ്

**മീമാംസാശാസ്ത്രത്തിനു പിന്നീട് കനപ്പെട്ട സംഭാവ നകൾ കൊടുത്തവർ.**

# കുമാരിലഭട്ടകാലം.

## കുമാരിലഭട്ടൻ( എഡി 620-700) 54.

**മീമാസാവാർത്തികകർത്താവായ കുമാരിലഭട്ടൻ തന്റെ വ്യാകരണാധികരണത്തിൽ (തന്ത്രവാർത്തികം) ഭർതൃഹരിയുടെ വാക്യപദീയത്തെ ഉദ്ധരിക്കുന്നതു കൊണ്ട് അദ്ദേഹം ഭർതൃഹരിക്ക് ശേഷമാണെന്ന് ഇത്സിങ്. ഭർതൃഹരി അന്തരിച്ചത് എഡി 650ലാണ്. മണ്ഡനമിശ്രന്റെ ഗുരുവായ ഇദ്ദേഹത്തെ ഏഴാം നൂ റ്റാണ്ടിലെന്ന് നിർണ്ണയിച്ചിരിക്കുന്നു. കുമാരിലനെ മുരുകന്റെ അവതാരമായി കരുതുന്നു. എല്ലാ ജ്ഞാ നപദ്ധതികളും പഠിച്ച അദ്ദേഹം ബുദ്ധഭിക്ഷുരൂപം കെട്ടി ബുദ്ധമതാചാര്യന്റെ അടുക്കൽ ചെന്ന് ബുദ്ധ മതവും പഠിച്ചു. ശ്ലോകവാർത്തികം രചിച്ച് ബുദ്ധ മതത്തിന് അവസാനമണി മുഴക്കുകയും ചെയ്തു. ശബരഭാഷ്യത്തിന്റെ തർക്കപദത്തിനുള്ള വ്യാഖ്യാന നമാണ് ശ്ലോകവാർത്തികം. ഉമി കൂട്ടിയിട്ട് അതിൽ ബുദ്ധമതാചാര്യന്റെ ശാപം എന്ന  പാപം പോക്കാനാ യി അദ്ദേഹം സ്വയം നീറിയതായും കഥയുണ്ട്. കുമാ രിലൻ തന്ത്രവാർത്തികത്തിൽ നിരവധി ദ്രാവിഡപദ**

ങ്ങളുപയോഗിച്ചിരിക്കയാൽ അദ്ദേഹം ദക്ഷിണേന്ത്യ ക്കാരനായിരുന്നു എന്ന് കരുതുന്നു. ആ പദങ്ങൾക്ക് സംസ്കൃതപദങ്ങളോടുള്ള ബന്ധവും പറയുന്നുണ്ട്. ശാലീകനാഥന്റെ വാർത്തികകാരമിശ്ര എന്ന പരാമ ർശം കുമരിലനെ ഉത്തരേന്ത്യക്കാരനെന്ന് സൂചിപ്പിക്കു ന്നു.

പൂർവ്വമീമാംസയിലെ ഭാട്ടമതത്തിന്റെ ഉപജ്ഞാതാവാ ണ് കുമാരിലഭട്ടൻ. അദ്ദേഹത്തിന്റെ വാർത്തികത്തിനു ള്ള സവിശേഷത ഭാഷ്യകാരനായ ശബരസ്വാമിയേക്കാ ളും വാർത്തികാകാരനായ കുമാരിലന് ശാസ്ത്രത്തിൽ അധികാരം കൽപ്പിക്കുന്നു എന്നതാണ്. ഭാഷ്യകാരനി ൽനിന്ന് പല സന്ദർഭത്തിലും വാർത്തികാകാരൻ വി യോജിക്കുന്നു. അത് വ്യക്തിപരമായ കാരണങ്ങളാ ലല്ല. താർക്കികമായ നിഷ്ഠ കൊണ്ടാണ്. ഉദാഹരണമായി ശബരസ്വാമിൻ വിരോധേ ത്വനപേ ക്ഷം സ്യാത് അസതി ഹ്യനുമാനം എന്നതിന് , സ്മൃതി അനുമാനമാണെന്നും ശ്രുതിക്ക് വിരോധമാണ് അതെ ങ്കിൽ ശ്രുതിയെ പ്രത്യക്ഷമെന്ന നിലക്ക് സ്വീകരിക്കണ മെന്നും കരുതുന്നു. ഔദുംബരം സ്പൃഷ്ട്വാ ഉദ്ഗായേത് എന്ന ശ്രുതിവചനം ഉദാഹരണമായി എടുക്കുന്നു. ഔദുംബരം യജ്ഞവേദിയിലെ തൂണാണ്. ഉദ്ഗാതാവ് അതിനെ തൊട്ടുനിന്ന് ഉദ്ഗാനം ചെയ്യണം. ഇത് ഔദും ബരീ സർവ്വാവേഷ്ടയിതവ്യാ എന്നതിന് എതിരാണ്.

തൂണ് മുഴുവനായി വസ്ത്രം കൊണ്ട് പൊതിഞ്ഞതാക യാൽ അതിനെ തൊടാൻ ഉദ്ഗാതാവിന് സാധിക്കില്ല. കുമാരിലൻ ചോദിക്കുന്നത് ശ്രുതി പ്രത്യക്ഷമല്ലാത്ത കാലത്ത്, ശ്രുതിവാക്യം നഷ്ടപ്പെട്ട കാലത്ത് സ്മൃതി യല്ലാതെ ഏതാണ് സ്വീകരിക്കുക. പ്രമാണത്തിന് രണ്ട് വിഭാഗമുണ്ട്. ആദ്യത്തേത് ശ്രുതിക്കും സ്മൃതിക്കും സാമാന്യമായതാമ്. രണ്ടാമത്തേത് അനുഷ്ഠാപകത്വ ഭാഗം ശ്രുതിക്ക് വിപരീതമായി സ്മൃതിയിൽ കണ്ടാൽ അത് സ്വീകരിക്കേണ്ടതില്ല, സ്മൃതിയുടെ പ്രമാണം അറിയപ്പെടുന്ന കാലം വരെ. ഭാവിയിൽ അത് അറിയ പ്പെട്ടാൽ , സ്മൃതിക്കുള്ള ശ്രുതി അറിയപ്പെട്ടാൽ ,അ നുഷ്ഠാനം രണ്ടു വിധത്തിലുമാവാം. ഇതാണദ്ദേഹം പറയുന്നത്. സർവ്വാവേഷ്ടനസ്മൃതി പ്രകാശശ്രുതിയെ ആധാരമാക്കിയതാണെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടുന്നു വൈഷ്ടും വൈ വാസാ ശ്രീ വൈ വാസാ ശ്രീ സാമാ ഇതി ദർശിതേ തത്പ്രസംഗേന ഔദുംബരീവേഷ്ടന വാസസോപി പ്രകാശശ്രുതിമൂലത്വമേവ അനവാഖ്യാ യാം..

ശബരഭാഷ്യത്തിനുള്ള കുമാരിലന്റെ വാർത്തികം മൂ ന്നു ഭാഗങ്ങളായി അറിയുന്നു. 1. ശ്ലോകവാർത്തികം 2. തന്ത്രവാർത്തികം 3. തുപ്ടീകാ ശ്ലോകവാർത്തികം അനുഷ്ടുപ്പ് വൃത്തത്തിൽ ശബരന്റെ തർക്കപാദത്തിനു ള്ള വാർത്തികമാണ്. ജിജ്ഞാസാധികരണത്തിന്റെ ആദ്യഭാഗത്ത് 6 വിധവും, ശാലീകനാഥന്റെ ഋജുവിമല യിലും പ്രഭാകരന്റെ കൃതികളിലും

ഉദ്ധരിക്കുന്ന 10 വിധവും ആയ വിശദീകരണം കുമാരിലഭട്ടന്റെ പ്ര തിഭക്ക് നിദാനമാണ്. അതീന്ദ്രിയമായ ധർമ്മത്തിന്റെ ചോദനയെക്കുറിച്ച് പറയുമ്പോൾ പ്രമാണങ്ങളുടെ സ്വതപ്രാമാണ്യം അദ്ദേഹം അധികാരമായി പറയുന്നു. ബോധകാരണം തന്നെയാണ് ബോധത്തിന്റെ അധികാ രം. ഇത് പൂർവ്വമീമാംസയിലും ഉത്തരമീമാംസയിലും പ്രധാനമായ ഒന്നാണ്ട, ബുദ്ധമതക്കാരുടെ നിരാലംബ നതത്വം,ശൂന്യത്വം ഇവയേയും ഭർതൃഹരിയുടെ സ്ഫോടസിദ്ധാന്തത്തേയും കുമാരിലൻ നിരാകരിച്ചു. നിരാലംബനത്വം ഗ്രാഹ്യശക്തിയിലുള്ള അപാകത യാണ്. ജ്ഞാതതാ അഥവാ പ്രാകത്യാ എന്നതിനെ ഗ്രാഹ്യശക്തിയിലെ അനുമേയത്വമായി കാണലാണ്. അദ്വൈതി ഗ്രാഹ്യശക്തിയുടെ സ്വപ്രകാശത്വം എന്നാ ണ് ഇതിനെ പറയുക. സൂത്രകാരനും വൃത്തികാരനും ഭാഷ്യകാരനും ശബ്ദം,അർത്ഥം, അവയുടെ സംബന്ധം ഇവയെ ശാശ്വതമെന്ന് പറയുന്നതിനെ അദ്ദേഹം വി ശദീകരിക്കുന്നു. ആത്മവാദത്തിൽ ഈശ്വരനെ അദ്ദേ ഹം നിരാകരിച്ചിട്ടില്ല. ഈശ്വരനെ ഉപനിഷത്തുകൾ പഠിച്ച് ഗ്രഹിക്കണമെന്നാണ് പറഞ്ഞിരിക്കുന്നത്.

വാക്യാർത്ഥാധികരണത്തിൽ, ഭാഷ്യകാരൻ പറയുന്ന ശാബ്ദബോധത്തിലെ അഭിഹിതാന്വയവാദത്തെ അ ദ്ദേഹം വിശദമാക്കുന്നു. ഇത് ഭാട്ടമതത്തിന്റെ ഒരു പ്രധാനഭാഗമാണ്. പ്രഭാകരമീമാംസയിലെ വിപരീത വാദമായ

**അന്വിതാഭിധാനവാദത്തിൽനിന്ന് കുമാരി ലന്റെ ഭാട്ടമതത്തിനുള്ള പ്രധാനവ്യത്യാസമാണിത്.**

**താന്ത്രവാർത്തികം പ്രധാനമായും ഗദ്യമാണ്. ഇടക്കി ടെ ശ്ലോകങ്ങളുമുണ്ട്. ഭാഷ്യകാരന്റെ വാദങ്ങളെ പ്രബ ലമാക്കിയും പലപ്പോഴും അതിനേക്കാളും ഉയർന്നും സ്വന്തം ന്യായങ്ങളെ അദ്ദേഹം അവതരിപ്പിക്കുന്നു. ധർമ്മമീമാംസയിൽ പെട്ട ഒരു ഗ്രന്ഥത്തിൽ ആദ്യമായാ ണ് ധർമ്മത്തിനു പ്രമാണമായി ആത്മസ്തുതി അവത രിപ്പിക്കുന്നത്. കാളിദാസന്റെ അഭിജ്ഞാനശാകുന്തള ത്തിലെ ദുഷ്യന്തവാക്യം ഇതിന്നായി ഉദ്ധരിക്കുന്നുണ്ട്.**

**ഏവാഞ്ച വിദ്വദ്വചനാത് വിനിർഗ്ഗതം പ്രസിദ്ധരൂപം കവിഭി നിരൂപിതം സതാം ഹി സന്ദേഹപദേഷു വസ്തുഷു പ്രമാണമന്തഃകരണപ്രവൃത്തയഃ**

**കൃഷ്ണൻ, വ്യാസൻ, പരശുരാമൻ, ഭീഷ്മൻ, പാണ്ഡ വന്മാർ ഇവരെപ്പറ്റി പൂർവ്വപക്ഷം സദാചാരപരമായ സംശയങ്ങൾ ഉന്നയിക്കുമ്പോൾ, വളരെ യുക്തിപൂ ർവ്വം ശിഷ്ടന്മാരായ ഇവരുടെ ആചാരങ്ങൾ പ്രാമാ ണ്യമാണെന്ന് അദ്ദേഹം തെളിയിക്കുന്നുണ്ട്. തുപ്ടീക വളരെ ചെറിയ ഒരു ടീകയാണ്. ഹ്രസ്വമായി ,അതേ സമയം ലളിതമായി ,കാര്യം പറയാനുള്ള കഴിവ് ഈ ടീകയിലാണ് കാണുക. ശ്ലോകവാർത്തികവും തന്ത്രവാ ർത്തികവും വളരെ ദീർഘമായി വിശദമാക്കുന്നതിനെ തുപ്ടീക സംഗ്രഹിച്ച് പറയുന്നു.**

**ബൃഹത്ടീകയും മ ദ്ധ്യമടീകയും കുമാരിലന്റേതായി കരുതപ്പെടുന്നു. സോ മേശ്വരഭട്ടനും നാരായണഭട്ടനും ബൃഹത് ടീകയെ ഉദ്ധ രിക്കുന്നുണ്ട്. ആ ഉദ്ധരണികൾ ശ്ലോകവാർത്തികത്തി ലോ തന്ത്രവാർത്തികത്തിലോ ഉള്ളവയല്ല.**

## പ്രഭാകരഭട്ടൻ ( എഡി 650-720)

**കുമാരിലഭട്ടന് നിരവധി ശിഷ്യന്മാരുണ്ടായിരുന്നു. ഇ വരിൽ ഗുരു പ്രഭാകരഭട്ടനും മണ്ഡനമിശ്രനും ഉംവേക ഭട്ടനും (ഭവഭൂതി) പ്രസിദ്ധരാണ്. ഡോ. ഗംഗാനാഥ ഝാ പ്രഭാകരമിശ്രൻ കുമാരിലനു മുമ്പാണ് ജിവിച്ചതെന്നും അദ്ദേഹം കുമാരിലനെപ്പോലെ ഉൽപ്പതിഷ്ണുവോ പരിഷ്കർത്താവോ ആയിരുന്നില്ലെന്നും വിചാരിക്കു ന്നു. പ്രഭാകരന്റെ ശൈലി ലളിതവും സ്വാഭാവികവും ആണെന്നും കുമാരിലന്റേത് ഗംഭീരവും ശക്തവും വി ശദവുമാണെന്നും ചൂണ്ടിക്കാട്ടുന്നു. കുപ്പുസ്വാമിശാ സ്ത്രികൾ കുമാരിലന്റെ സമകാലീകനായ ചെറുപ്പ ക്കാരനായി പ്രഭാകരനെ കരുതുന്നു. സമ്പ്രദായപ്ര കാരം പ്രഭാകരനെ കുമാരിലന്റെ ശിഷ്യനായി വിചാ രിക്കുന്നു. പ്രഭാകരന് ഗുരു നാമം കിട്ടിയതിനെ കുറി ച്ച് ഒരു കഥയുണ്ട്. അത്രാപി നോക്തം തത്ര തു നോക്തം ഇതി ദ്വിരുക്തം എന്ന വാക്യം കുമാരിലൻ ഒരിക്കൽ ശിഷ്യർക്ക് വിശദീകരിക്കയായിരുന്നു. അദ്ദേഹത്തിന് ആ പ്രശ്നം പറഞ്ഞുകൊടുക്കാനായില്ല. അതിനാൽ**

അദ്ദേഹം എഴുനേറ്റ് വീട്ടിനകത്തേക്ക് പോയി. പ്രഭാ കരൻ, അത്ര അപീനാ ഉക്തം തത്ര തുനാ ഇതി ദ്വി ഉക്തം എന്ന് പരിഹരിച്ചു. ഗുരു വീട്ടിലില്ലാത്ത സമയ ത്ത്  ഇത് എഴുതി ഗുരുപത്നിക്ക് സമർപ്പിച്ചു. ഇക്കാ രണത്താലാണ് പ്രഭാകരന് ഗുരുനാമവും അദ്ദേഹത്തി ന്റെ പാഠ്യപദ്ധതിക്ക് ഗുരുമാതാനാമവും കിട്ടിയത്.

ശബരഭാഷ്യത്തിന് ലഘ്വി അഥവാ വിവരണം , ബൃഹ തി അഥവാ നിബന്ധന എന്ന് രണ്ട് വൃത്തികളാണ് പ്ര ഭാകരൻ രചിച്ചത്. ഭവനാഥന്റെ നയവിവേകവും വര ദരാജന്റെ നയവിവേകദീപികയും , നിബന്ധനം ബൃഹ തിക്കും വിവരണം ലഘ്വിക്കുമുള്ള വേറെ പേരുകളാ ണെന്ന് പറയുന്നുണ്ട്. ശാലീകനാഥന്റെ അഭിപ്രായം ആദ്യം ലഘ്വിയാണ് രചിക്കപ്പെട്ടത്. കുമാരിലഭട്ടൻ വാർത്തികം എഴുതിയ ശേഷമാണ് പ്രഭാകരൻ ബൃഹതി എഴുതിയത്. അതിൽ പലപ്പോഴും വാർത്തി കാകാരന്റെ ദർശനങ്ങളെ വിമർശിക്കുന്നുണ്ട്. പ്രഭാക രന്റെ ശിഷ്യനും പിൻഗാമിയുമാണ് ശാലീകനാഥൻ. പ്രഭാകരന് ശാലീകഭട്ടനിൽനിന്ന് കിട്ടിയ ആദരവ് കു മാരിലഭട്ടന് ശിഷ്യരിൽനിന്ന് കിട്ടിയിരുന്നില്ല. ശ്ലോക വാർത്തികത്തിന് ആദ്യത്തെ ഭാഷ്യം എഴുതിയ ഉംവേ കഭട്ടനും കൂടി കുമാരിലഭട്ടന്റെ ദർശനങ്ങളോട് വിയോ ജിപ്പ് കാട്ടിയിരുന്നു. മറ്റൊരു ശിഷ്യനായ മണ്ഡനമിശ്ര ൻ സ്ഫോടസിദ്ധിയിൽ, ശ്ലോകവാർത്തികത്തിൽ സ്ഫോടഖണ്ഡനത്തിൽ കുമാരിലഭട്ടൻ

ഉയർത്തിക്കാട്ടി യ വർണ്ണനിത്യത്വത്തെ പൂർണ്ണമായും ഖണ്ഡിച്ചു. എ ന്നാൽ പിൽക്കാലത്ത് പ്രഭാകരഭട്ടന്റെ ഗ്രന്ഥങ്ങളൊ ന്നും പഠിപ്പിക്കാതായി. കുമാരിലന്റെ ഗ്രന്ഥങ്ങൾ മീമാംസകരും വേദാന്തികളും പഠിക്കാനും തുടങ്ങി. ഭാട്ടമതം എന്ന് അതിനെയാണ് വിളിക്കുന്നത്. 9ആം നൂ റ്റാണ്ടിലെ വാചസ്പതിമിശ്രനും 16ആം നൂറ്റാണ്ടിലെ അപ്പയ്യദീക്ഷിതരും അദ്വൈതവേദാന്തികളാണ്. ഇവർ മറ്റു ശാസ്ത്രങ്ങളിലും മീമാംസാനിയമങ്ങളെ പഠിപ്പി ക്കാനാരംഭിച്ചു. പാർത്ഥസാരഥിമിശ്ര, സോമേശ്വരഭട്ട, മാധവാചാര്യ, ഖണ്ഡദേവമിശ്ര പൂർവ്വമീമാംസാശാ സ്ത്രത്തെ വിശദീകരിച്ച മറ്റ് പ്രധാനഗ്രന്ഥകാരന്മാരാ ണ്.

കുമാരിലനും പ്രഭാകരനും വേദപ്രാമാണ്യം സ്വീകരി ക്കുന്നുണ്ട്. അലൌകികധർമ്മത്തിന്ന് അധികാരമായി ആഗമവും ശബ്ദവും രണ്ടുപേരും സ്വീകരിക്കുന്നു. പ്ര ഭാകരൻ ശബ്ദം അലൌകികമായാലും ലൌകികമായാ ലും ക്രിയയോടോ കാര്യത്തോടോ സംബന്ധമുള്ളതാ ണെങ്കിൽ, അതായത് നമ്മുടെ ലൌകികാനുഭവത്തെ പറയുന്ന വാക്കുകളുള്ള വാക്യമാണെങ്കിൽ, പ്രമാ ണമെന്ന് വിളിക്കാവതല്ല എന്ന് അഭിപ്രായപ്പെടുന്നു. അദ്ദേഹത്തിന് വൈദികശബ്ദങ്ങൾ മാത്രമാണ് പ്രമാ ണം. അതിനാലാണ് അദ്ദേഹത്തെ ഐഡിയലിസ്റ്റിക്ക് മീമാംസകനെന്ന് വിളിക്കുന്നത്. കുമാരിലഭട്ടനും അനു യായികളും ലൌകികം,

വൈദികം എന്ന വ്യത്യാസം ശബ്ദത്തിന് ഇല്ല എന്ന പക്ഷക്കാരാണ്. എല്ലാ ശബ്ദവും ആശയം സംവദിക്കുന്നുണ്ട്. അത് കേൾവിക്കാർക്ക് പരിചിതമാവാം, അപരിചിതമാവാം. ഒരു വാക്യ ത്തിൽനിന്ന് ജ്ഞാനം അഥവാ അർത്ഥഗ്രഹണം സംഭ വിക്കുന്നതിനെപ്പറ്റി കുമാരിലനും പ്രഭാകരനും രണ്ട് പക്ഷക്കാരാണ്. . പ്രഭാകരൻ വാക്യമാണ് ഭാഷയുടെ യൂണിറ്റ് എന്ന് വിചാരിക്കുന്നു. ഓരോ പദവും വാ ക്യത്തിൽ വസ്തുവിനേയും അതിന്റെ അന്വയത്തേയും സംവദിക്കുന്നുണ്ട്.  കുമാരിലൻ വാക്ക് അഥവാ പദം പദാർത്ഥത്തെ സംവദിക്കുന്നു, ആ ആശയങ്ങൾ അവ യുടെ സംബന്ധം കൊണ്ടാണ് വാക്യാർത്ഥം സംവദി ക്കുന്നത്. പദൈ അഭിഹിതാ പദാർത്ഥാ ഏവ വാക്യാ ർത്ഥം ബോധയേയു. ഇതാണ് അഭിഹിതാന്വയവാദം. ഇത് ശബരഭാഷ്യത്തിലും ഭർതൃഹരിയുടെ വാക്യപ ദീയം കാണ്ഡം രണ്ടിലും പറഞ്ഞിട്ടുള്ളതാണ്. പ്രഭാക രന്റെ അന്വിതാഭിധാനവാദമാണ്. വാചസ്പതിമിശ്രൻ തത്വബിന്ദുവിലും പാർത്ഥസാരഥിമിശ്രൻ ന്യായര ത്നമാലയിലും ബ്രഹ്മാനന്ദസരസ്വതി ലഘുചന്ദ്രിക, സിദ്ദാന്തബിന്ദുടീക ഇവയിലും ഈ വ്യത്യസ്തസമീ പനങ്ങളെ വിവരിക്കുന്നുണ്ട്. അവരെല്ലാം കുമാരി ലന്റെ ദർശനത്തോടാണ് ആഭിമുഖ്യം പുലർത്തുന്നത്.

അഭാവത്തിന്റെ വിശദീകരണമാണ് മറ്റൊരു വ്യത്യാസ സം. കുമാരിലഭട്ടൻ നൈയായികരെപ്പോലെ അഭാവ ത്തെ മറ്റൊരു

തത്വമായി ഗണിക്കുന്നു. പ്രഭാകരൻ അ തിനെ അധികരണസ്വരൂപമായി കാണുന്നു. പ്രഭാകരൻ ആറാമത്തെ പ്രമാണമായി അനുപലബ്ധി അംഗീകരിച്ചി ട്ടില്ല. ഭാട്ടന്മാർ അഭാവത്തെ വേറെ തത്വമായി ഗണിക്കു ന്നതിനാൽ അനുപലബ്ധിയെ സ്വീകരിക്കാൻ നിർബന്ധി തരാവുന്നുണ്ട്. അഭാവോപി പ്രമാണാഭാവാ നാസ്തി ത്യസ്യാർത്ഥസ്യ അസന്നികൃഷ്ടസ്യ എന്ന് അഭാവത്തെ അവർ നിർവ്വചിച്ചു. പ്രഭാകരന്മാർ പഞ്ചപ്രമാണവാ ദികളും ഭാട്ടന്മാർ ഷഡ്പ്രമാണവാദികളുമായി അറി യുന്നു.

ഭ്രമജ്ഞാനത്തെക്കുറിച്ചും ഇവർ തമ്മിൽ അന്തരമുണ്ട്. അഖ്യാതി അഥവാ ഗ്രാഹ്യശക്തി ഇല്ലായ്മ . പ്രഭാകരൻ പറയുന്നത്, ഇത് വെള്ളിയാണ് എന്ന ഗ്രഹണം ഇത്, വെള്ളി എന്ന രണ്ട് ഗ്രഹണങ്ങളുടെ സംയോഗമാണ്. ഇത് പ്രത്യക്ഷ,വും വെള്ളി മുമ്പു കണ്ടതിന്റെ ഓർമ്മയുമാണ്.  ഭാട്ടന്മാർ ഇതിനെ വിപ രീതഖ്യാതി എന്ന് വിളിക്കുന്നു. വിപരീതഖ്യാതി നൈയായികന്മാരുടെ അന്യഥാഖ്യാതിയാണ്. വ്യത്യാ സം ഭാട്ടന്മാർ സന്നികർഷത്തെ (ബന്ധം) അസത് എന്നും നൈയായികർ അലൌകികസന്നികർഷം അഥവാ ജ്ഞാ നലക്ഷണാപ്രത്യാസത്തി എന്നും വിളിക്കുന്നു.

## മണ്ഡനമിശ്രൻ (എഡി 670-740)

ആനന്ദഗിരിയുടെ ശങ്കരവിജയം കുമാരിലഭട്ടന്റെ സ ഹോദരീഭർത്താവാണ്

മണ്ഡനമിശ്രനെന്ന് കരുതുന്നു. കുമാരിലഭട്ടന്റെ സമകാലീനനാണ്. വിദ്യാരണ്യന്റെ ശങ്കരദിഗ്വിജയം മമ്ഡനമിശ്രനും സുരേശ്വരാചാര്യനും ഒരാളാണെന്ന അഭിപ്രായമാണ് പറയുന്നത്. എന്നാലി തിന് വിരുദ്ധമായ തെളിവുകളാണ് സാഹിത്യം കാണി ക്കുന്നത്. മണ്ഡനമിശ്രന്റെ പ്രസിദ്ധമായ അദ്വൈതഗ്ര ന്ഥം ബ്രഹ്മസിദ്ധിയാണ്. ഈ ഗ്രന്ഥം സുരേശ്വരന്റെ നൈഷ്കർമ്മ്യസിദ്ധിയിൽനിന്നും ശങ്കരാചാര്യരുടെ ബൃഹദാരണ്യക,തൈത്തിരീയഭാഷ്യങ്ങളിൽ നിന്നും ആശയപരമായി വ്യത്യാസമുള്ളതാണ്. ശങ്കരന്റെ ശി ഷ്യത്വം സ്വീകരിച്ച ശേഷമുണ്ടായ വ്യത്യാസമാവാം എന്ന് വാദമുണ്ട്. എന്നാൽ വിദ്യാരണ്യന്റെ ശങ്കരദി ഗ്വിജയം മണ്ഡനനെ സുരേശ്വരാചാര്യനോടും വിശ്വ രൂപാചാര്യനോടും ഒന്നായി പറയുന്നതും മണ്ഡനാ ചാര്യനും സുരേശ്വരാചാര്യനും ഒരാളല്ലാത്തതും മണ്ഡനനെ വിശ്വരൂപാചാര്യനായി വിചാരിക്കാനുള്ള തെളിവായി ചിലർ വിചാരിക്കുന്നു. ഇപ്രകാരം മണ്ഡനമിശ്രൻ സുരേശ്വരനാണോ, വിശ്വരൂപനാണോ , സുരേശ്വനും വിശ്വരൂപനും ഒരാളാണോ എന്ന് തർക്കം തീർന്നിട്ടില്ല. മൂന്നാമത്തേതിനാണ് കൂടുതൽ സാദ്ധ്യത എന്നാണ് അഭിപ്രായം. മാധവൻ പരാശരസ്മൃതിയു ടെ ഭാഷ്യത്തിൽ സുരേശ്വരന്റെ ബൃഹദാരണ്യകോപ നിഷദ്ഭാഷ്യവാർത്തികത്തിൽനിന്ന്

ഉദ്ധരിക്കുന്നു.  അതിൽ, വാർത്തികേ വിശ്വരൂപാചാര്യ ഉദാജഹാര- ആമ്രേ ഫലാർത്ഥേ ഇത്യാദി ഹ്യാപസ്തംഭസ്മൃതേ വാചഃ ഫലഭാക്ത്വം സമാചഷ്ട നിത്യാനാമപി കർമ്മണാം.  എന്നാണ് കാണുന്നത്. വിവരണപ്രമേയ സംഗ്രഹത്തിൽ അതേ വാർത്തികത്തിൽനിന്ന് അദ്ദേ ഹം വിശ്വരൂപാചാര്യനെ ഉദ്ധരിക്കുന്നു. പുരുഷാ ർത്ഥപ്രബോധത്തിൽ ബ്രഹ്മാനന്ദഭാരതി സുരേശ്വരന്റെ നൈഷ്കർമ്മ്യസിദ്ധിയെ വിശ്വരൂപാചാര്യന്റേതെന്ന് പറയുന്നു.

ഇത്യേവം നൈഷ്കർമ്മസിദ്ധൌ ബ്രഹ്മാംശൈ ബ്രഹ്മ വിത്തമൈ ശ്രീമദ്ഭി വിശ്വരൂപാഖ്യൈ ആചാര്യൈ കരുണാർണ്ണവൈ.

രാമതീർത്ഥന്റെ മാനസോല്ലാസം, വൃത്താന്തവിലാസം, ഗുരുവംശകാവ്യം ഇവയും സുരേശ്വരനും വിശ്വരൂപ നും ഒരാളാണെന്ന് കാണിക്കുന്നു. ഇതുവെച്ചാണ് പി വി കാനേയുടെ കാലഗണനന. ഉംവേകനും ഭവഭൂതിയും ഒരാളാണെന്നും മണ്ഡനനും സുരേശ്വരനും തമ്മിൽ 199 വർഷം വ്യത്യാസമുണ്ടെന്നും കണക്കാക്കുന്നു. മണ്ഡന മിശ്രന്റേതായി 6 ഗ്രന്ഥം ഉണ്ട്. വിദ്യാർത്ഥം വിവരിക്കു ന്നതാണ് വിധിവിവേകം. ഭാട്ടന്മാരും പ്രഭാകരന്മാരും വിദ്യാർത്ഥസംബന്ധമായി പറയുന്നതിനെ ഈ ഗ്രന്ഥം നിരാകരിക്കുന്നു. വിധിക്ക് ഇഷ്ടസാധനത്വമാണ് സ്വീകരിക്കുന്നത്, സർവ്വജ്ഞൻ അഥവാ ഈശ്വരൻ, അപൂർവ്വം മുതലായ പലതും അദ്ദേഹം ചർച്ച ചെ യ്യുന്നു. അദ്ദേഹത്തിന്റെ

ഭുവനവിവേകത്തിൽ പ്രകൃ തിയേയും അർത്ഥഭാവനയേയും പ്രതിപാദിക്കുന്നു. ആഖ്യാതപ്രത്യയത്തിന് ഭാവന വേണമെന്ന് സ്ഥാപി ക്കുന്നു. ഇത് ധാത്വർത്ഥത്തിൽനിന്ന് വിഭിന്നമാണ്. പചതി, യജതേ മുതലായവയിലെ ധാത്വർത്ഥവും, അർത്ഥഭാവന,ശബ്ദഭാവന ഇവ തമ്മിലുള്ള വ്യത്യാസ സവും അദ്ദേഹം വിശദമാക്കുന്നു. ഭാവന  മീമാംസാ ശാസ്ത്രജ്ഞരുടെ പൊതുവായ വിഷയമാണെങ്കിലും അതിന്റെ സ്വഭാവവും പരിധിയും തമ്മിൽ അവർ തമ്മിൽ അഭിപ്രായവ്യത്യാസമുണ്ട്.വിധിവിവേകവും ഭുവനവിവേകവും വിവരണത്തോടുകൂടിയ കാരിക കളാണ്. ഭാഷ വളരെ രഹസ്യസ്വഭാവമുള്ളതും കഠി നവുമായിരുന്നില്ലെങ്കിൽ മീമാംസാപ്രകരണഗ്രന്ഥങ്ങ ളായി സ്വീകരിക്കപ്പെട്ടേനെ.

വിഭ്രമവിവേകമാണ് മറ്റൊരു ഗ്രന്ഥം. 5 ഖ്യാതിവാദ ങ്ങളെ ഇത് വിവരിക്കുന്നു. മീമാംസാസൂത്രാനുക്രമമി പൂർവ്വമീമാംസാസൂത്രങ്ങളുടെ 12 അദ്ധ്യായങ്ങളുടെ അധികരണങ്ങളുടെ അനുക്രമണിക പദ്യത്തിൽ തന്നി രിക്കുന്നു. മീമാംസാശാസ്ത്രവിദ്യർത്ഥികൾക്ക് നല്ലൊരു തുടക്കഗ്രന്ഥമാണിത്. സ്ഫോടസിദ്ധിയിൽ മണ്ഡനമിശ്രൻ സ്ഫോടസിദ്ധാന്തത്തിന്റെ വക്താവാണ്. ഗുരുവായ കുമാരിലഭട്ടൻ ശ്ലോകവാർത്തികത്തിൽ സ്ഫോടസിദ്ധാന്തത്തെക്കുറിച്ച് പറഞ്ഞതിനെ

ഭർതൃ ഹരിയുടെ സിദ്ധാന്തം പിന്തുടരുന്ന അദ്ദേഹം നിരസി ക്കുന്നു. വർണ്ണവാദികളുടെ എതിരഭിപ്രായങ്ങൾക്കു ള്ള മറുപടിയാണ് സ്ഫോടസിദ്ധി. ബ്ഹ്മസിദ്ധിയിലാ കട്ടെ ശങ്കരാചാര്യരുടെ അദ്വൈതസിദ്ധാന്തത്തിൽ നിന്ന് ഭിന്നമായ അദ്വൈതം അദ്ദേഹം അവതരിപ്പിക്കുന്നു. ഗൌഡപാദനെപ്പോലെ ശങ്കരനുമുമ്പുള്ള അദ്വൈതവ ക്താവാണ് അദ്ദേഹം.

## ഉംവേകഭട്ടൻ.( എഡി 670-750)

കുമാരിലഭട്ടന്റെ ശിഷ്യനാണ്.
കുപ്പുസ്വാമിശാസ്ത്രിക ൾ  ഉംവേകഭട്ടൻ ഭവഭൂതിയാണെന്ന് പറയുന്നു.
ചിത്സപഖാടാര്യന്റെ തത്വപ്രദീപിക ഭവഭൂതി ഉംവേകഃ എന്ന് പറയുന്നുണ്ട്.
മാലതാമാധവത്തിന്റെ ഒരു പഴയ മാനുസ്ക്രിപ്റ്റിൽ കുമാരിലഭട്ടശിഷ്യനായ ഉംവേകഭട്ടകൃതമെന്ന് കാണുന്നുണ്ട്.
ശ്ലോകവാർത്തി കം ആരംഭിക്കുന്നത്, യേ നാമ കേചിദിഹ ന പ്രത്യയ ന്ത്യന്ത്യവജ്ഞാം എന്നാണ്. ഇത് മാലതീമാധവത്തിന്റെ ആരംഭത്തിലും കാണുന്നു. എന്നാൽ ഭവഭൂതിയിടെ മൂന്നു നാടകത്തിന്റെ തുടക്കം അദ്ദേഹത്തിന്റെ ഗുരു ജ്ഞാനനിധിയെന്നാണ് പറയുന്നത്. കുമാരിലഭട്ടന് അങ്ങനെ ഒരു പേരുള്ളതായി അറിവില്ല. മാലതീമാ ധവത്തിന്റെ തുടക്കത്തിൽ ഭവഭൂതി താൻ വേദം, വേദാ ന്തം സാംഖ്യം യോഗം ഇവകളിൽ പ്രാവീണ്യമുള്ളവ നാണെന്ന് പറയുന്നുണ്ട്.

**എന്നാൽ മീമാംസ പറയുന്നി ല്ല. യദ് വേദാദ്ധ്യയനം തഥോപനിഷദം സാംഖ്യസ്യ യോഗസ്യ ച ജ്ഞാനം തത്കഥനേന കിം , ന തു തത കശ്ചിത് ഗുണോ നാടകേ. ഉംവേകഭട്ടനും ഭവഭൂതിയും ഒരാളായിരുന്നുവെങ്കിൽ മീമാംസയും പറയുമായി രുന്നില്ലേ എന്നാണ് ചോദ്യം. അതേ സമയം , ഇതി ശ്രീഭട്ടകുമാരിലശിഷ്യകൃതേ മാലതാമാധവേ തൃതീ യോങ്കഃ ഇതി ശ്രീ കുമാരിലസ്വാമിപ്രസാദപ്രാപ്ത വാഗൈവഭവശ്രീമദുംവേകാചാര്യവിരചിതേ മാലതീ മാധവേ ഷശ്ഠ്യോങ്കഃ മുതലായവ കാണുന്നുമുണ്ട്.**

**മഹാവീരചരിതത്തിലും ഉത്തരരാമചരിതത്തിലും ഭവഭൂതിയുടെ വേദവിജ്ഞാനം കാണുന്നുണ്ട്. വേദാ ദ്ധ്യയനം എന്നത് പൂർവ്വമീമാംസ കൂടി ഉൾപ്പെട്ടതാക യാൽ വൈരുദ്ധ്യമില്ല എന്നും വാദമുണ്ട്. ധർമ്മജി ജ്ഞാസ കൂടാതെ വേദപഠനം പൂർത്തിയാവുന്നില്ല. രണ്ട് ഭാഷ്യങ്ങളാണ് ഉംവേകഭട്ടന്റേതായിട്ടുള്ളത്. ഒന്ന് കുമാരിലഭട്ടന്റെ ശ്ലോകവാർത്തികത്തിനുള്ളത്. മറ്റൊന്ന് മണ്ഡനമിശ്രന്റെ ബാവനാവിവേകത്തിനുള്ളത്. നിബ ന്ധനാകാരനായും അദ്ദേഹം അറിയപ്പെടുന്നു. ശ്ലോക വാർത്തികത്തിനുള്ള ഭാഷ്യം ഉംവേകനും കുമാരില ഭട്ടന്റെ മകനായ ജയമിശ്രനും കൂടി രചിച്ചതാണെന്നും ഇതാണ് ശ്ലോകവാർത്തികത്തിന്റെ ആദ്യമുണ്ടായ ഭാഷ്യമെന്നും കരുതപ്പെടുന്നു. തന്നെ അക്കാലത്ത് ലോകം വേണ്ടത്ര**

പരിഗണിച്ചിരുന്നില്ലെന്നും എന്നാൽ പിന്നീട് അവർക്ക് അംഗീകരിക്കേണ്ചിവരുമെന്നും ഉംവേകഭട്ടൻ എഴുതുന്നു.
ചോദനാസൂത്രത്തിലെ , ഗുരോരപ്യവലിപ്തസ്യ കാര്യാകാര്യമജാനതാ ഉത്പതം പ്രതിപന്നസ്യ പരിത്യാഗോ വിധീയതേ എന്നത് സ്വതന്ത്രചിന്തയോയും സത്യകാമത്തേയും . ഗുരുവിനെപ്പോലും ചോദ്യം ചെയ്യുന്ന സ്വഭാവത്തേ യും കാണിക്കുന്നു.
വിമർശകനെന്ന നിലയിൽ അദ്ദേ ഹം ആദരവ് നേടിയിരുന്നു. കുമാരിലനെ അനുകരിച്ച ഒരു ശിഷ്യനും അദ്ദേഹത്തിനുണ്ടായില്ല എന്നത് ചിന്തനീയമാണ്. പ്രഭാകരനും മണ്ഡനമിശ്രനും ഉംവേകനും അദ്ദേഹത്തെ വിമർശിച്ചു. പ്രഭാകരൻ സ്വന്തമായി പ്രഭാകരസിദ്ധാന്തം ഉണ്ടാക്കി. മൂന്നു ശി ഷ്യന്മാരും സ്വതന്ത്രമായി പ്രവർത്തിച്ച് ഗുരുവിനെ തിരെ ആന്റികുമാരിലതരംഗം ഉണ്ടാക്കിയവരാണ്.

## ശാലീകനാഥൻ.( എഡി 690- 760)

പ്രഭാകരഭട്ടശിഷ്യനാണ് മഹാമഹോപാദ്ധ്യായ ശാലീ നാഥൻ. മണ്ഡനമിശ്രന്റെ വിധിവിവേകത്തിൽനിന്ന് അദ്ദേഹം വരികൾ ഉദ്ധരിച്ചിട്ടുണ്ട്. ((പ്രകരണപഞ്ചിക യിൽ രണ്ട് ശ്ലോകം. പുംസാം നേഷ്ടാഭ്യുപായത്വാത്, കർതൃരിഷ്ടാഭ്യുപായേ ഹി ))ശാലീകനാഥന്റെ ഋജുവി മലയിൽനിന്ന് വാചസ്പതിമിശ്രൻ വരികൾ ഉദ്ധരി ക്കുന്നുണ്ട്. പ്രഭാകരന്റെ ആശയ്ങ്ങൾ രണ്ട് അമൂല്യ മായ ഭാഷ്യങ്ങളിലൂടെ ശാലീകനാഥൻ പ്രചരിപ്പിച്ചു.

ലഘ്വിക്ക് ദാപശിവയും, ബൃഹതിക്ക് ഋജുവിമലയും. ഇവ കൂടാതെ പ്രകരണപഞ്ചികയും രചിച്ചു. പ്രകര ണപഞ്ചിക അദ്ധ്യനവിധിയെ കുറിച്ചുള്ള ചർച്ചയോ ടെ ആരംഭിക്കുന്നു. ത്രൈവർണ്ണികരുടെ വേദപഠനവി ധി, സ്വാദ്ധ്യായോദ്ധ്യാതവ്യ എന്ന വിധിപ്രകാരമാ ണോ, ആചാര്യകരണവിധിപ്രകാരമാണോ വേണ്ടത്. മീമാംസാശാസ്ത്രഗ്രന്ഥങ്ങളെല്ലാം ഈ ചർച്ചയോടെ യാണ് ആരംഭിക്കുക. ഭാട്ടമതം സ്വാദ്ധ്യായോദ്ധ്യാതവ്യ എന്നത് വേദാദ്ധ്യനം അർത്ഥജ്ഞാനത്തിനാണെന്നാണ്. പ്രഭാകരമതം ഇതിനെ നിരസിക്കുന്നത് സ്വാദ്ധ്യായവി ധി അധികാരിയെ പരാമർശിക്കുന്നതല്ല, ആചാര്യകര ണവാക്യത്തിലാണ് അധികാരം പറയുന്നത് എന്നതിനാ ലാണ്. തന്റെ ഗ്രന്ഥം തുടങ്ങുമ്പോൾ ശാലീകനാഥൻ, സ്വാദ്ധ്യായവിധിവാക്യാർത്ഥവിചാരേ പ്രയതാമഹേ പ്രഭാകരഗുരോർദൃഷ്ട്യാ  എന്ന് പറയുന്നു. ആദ്യം ചർച്ച ചെയ്യുന്ന വിഷയം ശാസ്ത്രമുഖം എന്നാണ് പറയുക. വിദ്യാർത്ഥിയെ ശാസ്ത്രത്തി ലേക്ക് പരി ചയപ്പെടുത്തുന്നത് ശാസ്ത്രമുഖമാണ്. മറ്റ് പ്രധാന വിഷയങ്ങൾ ചർച്ച ചെയ്യുന്നത്- ജാതിനിർണ്ണയം , നയവീഥി, അനുപലബ്ധി ഒഴിച്ച് പഞ്ചപ്രമാണം, വേദപ്രാമാണ്യം (നിർമ്മലാഞ്ജനം എന്ന ഭാഗത്ത്) ആത്മൻ (തത്വാലോകഭാഗത്ത്), വാക്യാർത്ഥാവഗമം (വാക്യാർത്ഥമാതൃകയിൽ) കൂടാതെ

അതിദേശപാരാ യണത്തിൽ മറ്റു വിഷയങ്ങൾ.ശാലീകനാഥന്റെ മീമാം സാഭാഷ്യപരിശിഷ്ടമെന്ന കൃതി ശബരഭാഷ്യത്തിനുള്ള തുടർച്ചയാണ്.

## മഹോദധിയും മഹാവ്രതനും (എഡി 700-770)

പ്രബോധചന്ദ്രോദയമെന്ന നാടകത്തിന്റെ ഭാഷ്യമായ ചന്ദ്രിക (ശ്ലോ 3 അങ്കം 2) പറയുന്നുഃ-

നൈവാശ്രാവീ ഗുരോർമതം ന വിദിതം കൌമാരിലം ദർശനം തത്വജ്ഞാനമഹോ ന ശാലീകഗീരാം വാച സ്വതേ കാ കഥാ. സൂക്തം നാപി മഹോദധേരധിഗതം മാഹാവ്രതീ നേക്ഷിതാ സൂക്ഷ്മാ വസ്തുവിചാരണാ നൃപസുഭീീ സ്വസ്ഥൈ കഥം സ്ഥീയതേ.

ഇത് ശാലീകനാഥന്റെ സമകാലീനനായി പ്രഭാകരമതാ നുയായി മഹോദധി ജീവിച്ചിരുന്നതായി കാണിക്കു ന്നു. അദ്ദേഹത്തിന്റെ കാലത്ത് ജീവിച്ച മഹാവ്രതി കുമാരിലഭട്ടാനുയായി. ഭവനാഥഭട്ടന്റെ നയവിവേകം (11ആം നൂറ്റാണ്ട്) ഈ രണ്ട് പേരേയും പറയുന്നുണ്ട്. ഭവനാഥന്റെ ഉദ്ധരണിയല്ലാതെ അവരുടെ കൃതികളെ ക്കുറിച്ച് യാതൊന്നും അറിയില്ല.

## വാചസ്പതിമിശ്രൻ (എഡി 800-900)

അദ്ദേഹത്തിന്റെ ന്യായസൂചിനിബന്ധത്തിൽ പുസ്ത കം എഴുതിത്തീർന്നത് വിക്രമശകം 898ലാണെന്ന് പറ യുന്നു. (എഡി 841-2).

**വാചസ്പതിയുടെ ന്യായവാ
ർത്തികതാൽപ്പര്യടീകക്ക് പരിശുദ്ധി എന്ന
വ്യാഖ്യാന മെഴുതിയ ഉദയനാചാര്യന്റെ
മുമ്പാണ് വാചസ്പതി ജീവിച്ചത്. പത്താം
നൂറ്റാണ്ടിന്റെ  മദ്ധ്യത്തിലാണ് ഉദ
യനാചാര്യകാലം. ലക്ഷണാവലിയിൽ
തർക്കാംബരാങ്ക പ്രമിതേശ്വതീതേഷു
ശാകാന്ത്യതാ എന്നതിൽ ഗ്രന്ഥര ചന എഡി 984
ആണ്. വാചസ്പതിമിശ്രൻ ഉദയനനു മുമ്പും
ശങ്കരാചാര്യർക്ക് ശേഷവുമാണ്. പണ്ഡിതാഭി
പ്രായം അദ്ദേഹം ബംഗാളിലോ ബീഹാറിലോ
ആവാം ജനിച്ചതെന്നാണ്. കാരണം
പുസ്തകങ്ങളിൽ സദാ കടു കെണ്ണയെ
പരാമർശിക്കുന്നു. മാത്രമല്ല, മിഥിലയിൽ ഭാമാ
എന്ന നഗരവും കുളവുമുണ്ട്. ഭാമതി എന്ന
ഗ്രന്ഥനാമം ആ പ്രദേശനാമവും ഭാര്യയുടെ
നാമവുമാ ണ്. ഭാമതിയിലൂടെ
അദ്വൈതസിദ്ധാന്തം പ്രചരിപ്പി ക്കാനായി
ശങ്കരാചാര്യർ പുനർജനിച്ചതാണെന്നാണ്
വിശ്വാസം. സദാ പഠനത്തിൽ മുഴുകി ഭാമതി
പോലു ള്ള വിശിഷ്ടഗ്രന്ഥങ്ങൾ
രചിക്കുകയായിരുന്നു അദ്ദേഹ ത്തിന്റെ
ജീവിതചര്യ. ഗൃഹസ്ഥനാണെങ്കിലും അദ്ദേഹം
എല്ലാ ദർശനങ്ങൾക്കും
വ്യാഖ്യാനഗ്രന്ഥങ്ങളെഴുതി. ഗൃഹസ്ഥനായ
ബ്രഹ്മചാരിയായിരുന്നു അദ്ദേഹം.
ഭാര്യയോടുള്ള തന്റെ കടമ നിറവേറ്റാനാണ്
തന്റെ മാഗ്നം ഓപ്പസ് ഭാമതി എന്ന പേരിൽ
രചിച്ചത്. അവ ളുടെ നാമം അപ്രകാരം
നിലനിർത്തണമെന്ന് അദ്ദേഹം ആഗ്രഹിച്ചു.**

**വാചസ്പതിയുടെ ഗുരുക്കന്മാർഃ- ത്രിവിക്രമനാണ് ന്യായത്തിൽ ഗുരു. ഭാമതിയിൽ നൃഗരാജാവ് ഗുരു വാണെന്ന് പറയുന്നു. ന്യാ നൃദേവന്റെ മുമ്പ് മിഥില ഭരിച്ചിരുന്ന രാജാവാണിതെന്ന് കരുതുന്നു. വിക്രമ ശകം 1019 എഡി 962 ആണ് അദ്ദേഹത്തിന്റെ കാലം. അദ്ദേഹത്തെ കിരാതാധിപതി എന്നും വിളിക്കുന്നുണ്ട്. ന- ഗപദത്തിന് മനുഷ്യനെ വാഹനമാക്കിയവനെന്നും അർത്ഥമുണ്ട്. (നരവാഹനൻ). ഇന്ത്യ കണ്ട പ്രതിഭക ളിൽ വാചസ്പതി അഗ്രഗണ്യനാണ്. സർവ്വതന്ത്രസ്വത ന്ത്രപദം അദ്ദേഹത്തിന്റെ നാമത്തോട് ചേർത്തുപറയാ റുണ്ട്.  ആറ് ആസ്തികദർശനങ്ങൾക്കും അദ്ദേഹം ഭാഷ്യം രചിച്ചിട്ടുണ്ട്. വാചസ്പതിമിശ്രന്റെ ഭാഷ്യമാ യ ന്യായവാർത്തികതാൽപ്പര്യടീക ഇല്ലായിരുന്നുവെ ങ്കിൽ ഉദ്യോതകരന്റെ ന്യായവാർത്തികം എപ്പോഴേ മറക്കപ്പെടുമായിരുന്നു.ന്യായശാസ്ത്രത്തെ പഴയ പ്രൌഢിയോടും പ്രതാപത്തോടും അദ്ദേഹം പുനരു ദ്ധരിച്ചു. ഇതിന് ബുദ്ധമതാചാര്യന്മാരായ ധർമ്മകീ ർത്തിയും ദിന്നാഗനും അദ്ദേഹത്തെ വിമർശിച്ചിട്ടുണ്ട്. താൽപ്പര്യടീകാചാര്യനായി ന്യായശാസ്ത്രകാരന്മാർ അദ്ദേഹത്തെ അറിയുന്നു. താത്പര്യടീകയുടെ തുടർച്ച യായി ന്യായസൂചിനിബന്ധനം അദ്ദേഹം രചിച്ചു. സാംഖ്യത്തിന് സാംഖ്യതത്വകൌമുദിയും, (ഈശ്വരകൃ ഷ്ണന്റെ സാംഖ്യകാരികാഭാഷ്യം), വ്യാസന്റെ യോ ഗസൂത്രഭാഷ്യത്തിന്**

**യോഗഭാഷ്യവിശാരദിയും അദ്ദേ ഹം രചിച്ചു. ( സുവർണ്ണസപ്തതി, സുവർണ്ണബിന്ദു നോക്കുക).ഗൌഡപാദന്റെ സാംഖ്യകാരികാഭാഷ്യ ത്തിനു ശേഷം സാംഖ്യതത്വകൌമുദിയാണ് സാംഖ്യശാ സ്ത്രത്തിനുണ്ടായ ഏറ്റവും മികച്ച ഗ്രന്ഥം. മീമാംസയി ൽ മണ്ഡനമിശ്രന്റെ വിധിവിവേകത്തിനുള്ള ന്യായക ണികയും തത്വബിന്ദുവുമാണ് ഗ്രന്ഥങ്ങൾ. ന്യായകണി ക സത്കാര്യവാദം, അസത്കാര്യവാദം, ഖ്യാതികൾ ക്ഷണഭംഗവാദം ഇവയും ചർച്ച ചെയ്യുന്നുണ്ട്. തത്വ ബോധം വളരെ ചെറിയ ഗ്രന്ഥമാണ്. ശബ്ദബോധത്തി ന്റെ കാരണം ഇതിൽ പറയുന്നു. മൂന്ന് പ്രധാനകാരണ വും രണ്ട് അപ്രധാനകാരണവുമായി 5 കാരണം വിശ ദമാക്കുന്നു.**

1. **വൈയ്യാകരണന്മാരുടെ സ്ഫോടം നിത്യശബ്ദം നിരവയവമായ അനാദിശബ്ദമാണ്. ഇതിനെ കുമാരിലന്റെ പോലെ വാചസ്പതി നിരാകരി ക്കുന്നു.**
2. **അവസാനത്തെ വർണ്ണം (വർണ്ണാവലി അഥവാ വർണ്ണമാലയിലെ) സംസ്കാരത്തോടുചേർന്ന് മുമ്പത്തെ ശബ്ദാനുഭവത്തെ ശബ്ദബോധകാരണമാ ക്കുന്നു എന്ന വാദം. ഇതും നിരസിക്കുന്നു.**
3. **അന്വിതാഭിധാനവാദം. പ്രഭാകരന്റെ ഈ വാദം ശാലീകനാഥൻ ഇവരാണ് പ്രചരിപ്പിച്ചത്. ഇതും നിരസിക്കുന്നു.**
4. **അഭിഹിതാന്വയവാദം സ്വന്തമായി മുന്നോട്ട് വെക്കുന്നു. വാക്കുകൾ**

**ഉച്ചരിക്കുമ്പോൾ വാ ക്യാർത്ഥം ഗ്രഹിക്കുന്നു. (വാക്യാർത്തജ്ഞാനം) ഇതാണ് ശബ്ദബോധം. ശബ്ദബോധത്തിനു കാരണം വാക്കുകളുടെ അർത്ഥഗ്രഹണമാണ്. പദാർത്ഥം സംവദിക്കുന്ന പദങ്ങളാണ് ശബ്ദബോധത്തിന്ന് കാരണം അഥവാ കരണം.**

**വാചസ്പതിയുടെ വേദാന്തഗ്രന്ഥങ്ങളാണ് തത്വസമീ ക്ഷയും ഭാമതിയും**. വാചസ്പതിയുടെ തെറ്റായ നിഗമനങ്ങൾക്ക് കാരണം മണ്ഡനമിശ്രനാണെന്ന് അഭിജ്ഞമതം. ശങ്കരനെ അനുസരിക്കുന്ന ഭാഗത്തെ ല്ലാം അദ്ദേഹം വളരെ കൃത്യമായ വേദാന്തവിജ്ഞാ നം കാണിക്കുന്നുണ്ട്. വാചസ്പതിക്കും വേദാന്തദേ ശികനും ഇടയിൽ(എഡി 900-1300) വേറെയും മീ മാംസാകാരന്മാരുണ്ടായി.

# കുമാരിലഭട്ടനു ശേഷം.

## ദേവസ്വാമിൻ. (എഡി 1000)

പ്രപഞ്ചഹൃദയപ്രകാരം മീമാംസാസൂത്രം 16 അ ദ്ധ്യായത്തിനും ഇദ്ദേഹം ഭാഷ്യമെഴുതി. ഭവദാസ ഭാഷ്യമാണ് താൻ പിന്തുടരുന്നതെന്ന് ദേവസ്വാമിൻ പറയുന്നുണ്ട്. കൽപ്പസൂത്രചരിത്രത്തിൽ ഒരു ദേവ സ്വാമി ആശ്വലായനശ്രൌത,ഗൃഹ്യസൂത്രങ്ങൾക്ക് ഭാ ഷ്യമെഴുതിയതായി പറയുന്നു. ആചാരം, വ്യവഹാ രം, അശൌചം, പ്രായശ്ചിത്തം മുതലായ ധർമ്മസം

ബന്ധമായ സ്മൃതികളും അദ്ദേഹം ചർച്ച ചെയ്ത തായി പറയുന്നു. (സ്മൃതിചന്ദ്രികാകാരൻ). ധർമ്മ ശാസ്ത്രം മീമാംസയുടെ തുടർച്ചയാകയാൽ ഈ രണ്ട് ദേവസ്വാമിമാരും ഒരാളാവാം. 11ആം നൂറ്റാണ്ടിലെ പ്രപഞ്ചഹൃദയം ഇദ്ദേഹത്തെ പറയു ന്നതു കൊണ്ട് എഡി 1050ന് ശേഷമാവില്ല ഇദ്ദേഹ ത്തിന്റെ കാലം.

## സുചരിതമിശ്ര (എഡി 1000- 1100)

കുമാരിലഭട്ടന്റെ ശ്ലോകവാർത്തികത്തിന് ഭാഷ്യമെഴു തി. ശ്ലോകവാർത്തികഭാഷ്യമെഴുതിയ പാർത്ഥസാ രഥിമിശ്രനെക്കാളും മുന്നിലാണ് ജീവിച്ചത്. കാര ണം, പാർത്ഥസാരഥിമിശ്രന്റെ ശാസ്ത്രദീപികാഭാഷ്യ കാരനായ സോമനാഥദീക്ഷിതൻ ഇദ്ദേഹത്തെ പറയു ന്നുണ്ട്. വെങ്കടനാഥൻ അഥവാ വേദാന്തദേശികാചാ ര്യൻ (13ആം നൂറ്റാണ്ടിന്റെ അവസാനപാദം) കാശി കയെ പറയുന്നുണ്ട്.നീതിതത്വാവിർഭാവകർത്താ വായ ചിദാനന്ദൻ സുചരിതമിശ്രന്റെ കാശികയെ പറയുന്നതായി പരമേശ്വരൻ 2 പറയുന്നു. ചിദാന ന്ദനും 13ആം നൂറ്റാണ്ടിന്റെ അന്ത്യത്തിലാണ് ജീവി ച്ചത്. ശ്ലോകവാർത്തികഭാഷ്യമാണ് കാശിക എന്ന് അറിയപ്പെടുന്നത്. പാർത്ഥസാരഥിമിശ്രന്റെ ന്യായര ത്നാകരത്തേക്കാളും വിപുലമായ ഗ്രന്ഥമാണ്. മിശ്ര എന്ന നാമം വടക്കേ ഇന്ത്യയിലാണ് ഉള്ളത്. മിഥില യിലായിരിക്കണം ജന്മദേശമെന്നാണ് അനുമാനം.

## പാർത്ഥസാരഥിമിശ്രൻ.( എഡി 1050- 1120)

യജ്ഞാത്മന്റെ മകനാണ്. ഗുരുവും അദ്ദേഹമാണ്. ന്യായമാലാവിസ്താരത്തിലും വിവരണപ്രമേയസം ഗ്രഹത്തിലും (മാധവാചാര്യ 14ആം നൂറ്റാണ്ട്) ഇദ്ദേ ഹത്തെ ആദ്യമായി പരാമർശിക്കുന്നു. 13ആം

നൂറ്റാണ്ടിലെ ചിദാനന്ദൻ നീതിതത്വാവിർഭാവത്തിൽ പാർത്ഥസാരഥിമിശ്രനെ പരാമർശിച്ചതായി പരമേശ്വരൻ 2 സാക്ഷ്യപ്പെടുത്തുന്നു.  കുമാരിലന്റെ തുപ്ടീകക്ക് തന്ത്രരത്നം, ശ്ലോകവാർത്തികത്തിന് ന്യായരത്നാകരം ഇവ രചിച്ചു. ജൈമിനിയുടെ പൂർവ്വമീമാംസാസൂത്രം 12 അദ്ധ്യായത്തിന് ശാസ്ത്രദീപിക എന്ന സ്വതന്ത്രകൃതി രചിച്ചിട്ടുണ്ട്. മീമാംസാശാസ്ത്രത്തെ സ്വതന്ത്രമായി നിരീക്ഷിക്കുന്ന കൃതിയാണ് അദ്ദേഹത്തിന്റെ ന്യായരത്നമാല. ഇന്ത്യയി ലെ ദർശനശാസ്ത്രത്തിന് വാചസ്പതിമിശ്രനേയോ ഉദയനാചാര്യനേയോ പോലെ സംഭാവന ചെയ്ത വ്യക്തിയാണ്  .ശാസ്ത്രദീപിക അധികരണപ്രസ്ഥാനത്തിനുള്ള നിബന്ധനമാണ്. കുമാരിലന്റെ വാർത്തികത്തെ ആധാരമാക്കിയ ഗ്രന്ഥമാണ്.
അധികരണത്തി ന്റെ 6 പ്രധാനഭാഗവും – വിഷയം, സംശയമുള്ള വിശായം, പൂർവ്വപക്ഷം, സിദ്ധാന്തം, പ്രയോജനം, സംഗതി ( ഒരധികരണവും മറ്റൊന്നും തമ്മിലുള്ള സംബന്ധം)- ഇവയെല്ലാം ചർച്ച ചെയ്തിട്ടുണ്ട്. ശബരഭാഷ്യത്തിനും കുമാരിലവാർത്തികത്തിനും ശേഷം അധികരണപ്രസ്ഥാനത്തിനുള്ള ആധികാരിക ഗ്രന്ഥം ശാസ്ത്രദീപികയാണ്. പ്രഭാകരഭാട്ടന്യായം മീമാംസാശാസ്ത്രത്തെ തടസ്സപ്പെടുത്തി. അതിനുള്ള മറുപടികളും ഈ ഗ്രന്ഥത്തിലുണ്ട്.
ന്യായഭാസതമഛന്നശാസ്ത്രതത്വാർത്ഥദർശികാം കുമാരിലമതേനാഹം കരിഷ്യേ ശാസ്ത്രദീപികാം എന്നാണ് ഗ്രന്ഥകാരൻ പറയുന്നത്. ന്യായരത്നമാലയുടെ പ്രത്യുക്തിതിലകമെന്ന ഭാഗത്ത് സ്വാദ്ധ്യായം വേദാദ്ധ്യയനത്തിന് ആവശ്യമാണെന്നും അതില്ലാതെ അർത്ഥജ്ഞാനം ലഭിക്കില്ലെന്നും

അദ്ദേഹം വ്യക്തമാ ക്കുന്നു.
വാക്യാർത്ഥനിർണ്ണയഭാഗത്ത് പ്രഭാകരന്മാ രുടെ അന്വിതാഭിധാനവാദത്തെ നിരസിച്ച്, അഭിഹിതാന്വയവാദത്തെ (കുമാരിലനും വാചസ്പതിയും ചെയ്തപോലെ) സ്ഥാപിക്കുന്നു. വിധിനിർണ്ണയഭാഗ ത്ത് ഭാട്ടമതം പുനസ്ഥാപിച്ച് പ്രഭാകരമതത്തെ പൂർണ്ണമായും പരാജയപ്പെടുത്തുന്നു. ഭാട്ടമതത്തെ വിശദമാക്കുന്നതാണ് സ്വതപ്രാമാണ്യവാദം, വ്യാപ്തിവാദം, നിത്യകാമ്യവിവേകം മുതലായ ഭാഗങ്ങൾ. അവസാനഭാഗമായ അംഗനിർണ്ണയം രണ്ട് ക്രിയകളും ദ്രവ്യങ്ങളും തമ്മിലുള്ള അം ഗാംഗിഭാവം ശ്രുതിയിലും പ്രമാണത്തിലുമുള്ള പോലെ എടുത്തുകാട്ടുകയും പൂർവ്വമീമാംസാശാ സ്ത്രത്തെ സംഗ്രഹിക്കയും ചെയ്യുന്നു. കുമാരിലഭ ട്ടന്റെ ശ്ലോകവാർത്തികത്തിന്റെ ഭാഷ്യമായ ന്യായ രത്നാകരം ഭവദാസ,ദിന്നാഗ,ധർമ്മകീർത്തി, ഭിക്ഷു ,ഭർതൃമിത്ര എന്നിവരുടെ ആശയങ്ങളും അവയെ വാർത്തികാകാരൻ എപ്രകാരം നിരസിച്ചു എന്നും ചൂണ്ടിക്കാട്ടുന്നു.

## ശ്രീകരനും പ്രകാശനും ( എഡി 1100)

ഭവനാഥഭട്ടന്റെ നയവിവേകത്തിലാണ് ഇവരെപ്പറ്റി പറയുന്നത്. രണ്ടുപേരും പ്രഭാകരന്റെ അനുയായി കളാണ്. ഭവനാഥൻ ഇവരെ നിശിതമായി വിമർശി ക്കുന്നുണ്ട്. ധർമ്മശാസ്ത്രചരിത്രത്തിൽ നിബന്ധനാ കാരനെന്ന് വിളിക്കപ്പെടുന്ന ഒരു ശ്രീകരൻ, സ്മൃതി ചന്ദ്രികാകാരനായ ദേവനഭട്ടനും മിതാക്ഷരാകാര നായ (യാജ്ഞവൽക്യസ്മൃതിയുടെ ഭാഷ്യം) വി ജ്ഞാനേശ്വരനും മുമ്പായി ജീവിച്ചിരുന്നു. പി.വി കാനേ അദ്ദേഹത്തെ എഡി 800-1050നിടയിലാണ്

പറയുന്നത്. മീമാംസകശ്രീകരനും സ്മൃതികാരശ്രീ കരനും ഒരാളാണോ എന്ന് തീർപ്പായിട്ടില്ല.  ഭവനാ ഥഭട്ടന് അറിയാവുന്ന ശ്രീകരൻ എഡി 1100ന് മുമ്പ് (ഭവനാഥ കാലം എഡി 1000-1100) ജീവിച്ചിരിക്ക ണം. പ്രകാശം എന്ന സ്മൃതിഗ്രന്ഥം പല സ്മൃ തിനിബന്ധനകാരന്മാരും അക്കാലത്ത് പരാമർശി ച്ചിട്ടുണ്ട്. പ്രകാശം എഴുതിയ പ്രകാശനും മീമാം സാകാരനായ പ്രകാശനും ഒരാളായിരിക്കണം.

## ഭവനാഥഭട്ടൻ (എഡി 1000-1100)

നയവിവേകകാരനായ ഭവനാഥഭട്ടൻ പ്രഭാകരഭട്ടന്റെ മതക്കാരനാണ്. ശാലീകനാഥനു ശേഷം അദ്ദേഹമാ ണ് ഈ സിദ്ധാന്തത്തിൽ പ്രസിദ്ധൻ. ആമുഖത്തി ൽത്തന്നെ അദ്ദേഹം പറയുന്നത് തന്റെ ഉദ്ദേശം സാ ഹിത്യസൃഷ്ടിയുമല്ല, വിമർശനങ്ങൾക്ക് മറുപടി കൊടുക്കലുമല്ല, വിഷയത്തെ പൂർണ്ണമായും മനസ്സി ലാവുന്ന വിധത്തിലും വിവരിക്കൽ മാത്രമാണ് എ ന്നാണ്.. കുമാരിലഭാട്ടമതത്തിൽ പാർത്ഥസാരഥിമിശ്ര ന്റെ ശാസ്ത്രദീപികക്കുള്ള സ്ഥാനം പ്രഭാകരമതത്തി ൽ നയവിവേകത്തിനുണ്ട്. ശബരഭാഷ്യം, കുമാരില ൻ, പ്രഭാകരൻ, അവരുടെ ഗ്രന്ഥങ്ങൾ, ഉംവേകൻ, ശാലീകനാഥൻ,മഹോദധി, മഹാവ്രതൻ, വാചസ്പ തിമിശ്രൻ,ശ്രീകരൻ,പ്രകാശൻ ഇവരെ പറയുന്നുണ്ട്. ചിദംബരപണ്ഡിതനു ശേഷമാവണം. കാരണം അദ്ദേ ഹത്തിന്റെ ഭാഷ്യകാരനായ പരമേശ്വരൻ 2  ഭവനാ ഥന്റെ നയവിവേകം പറയുന്നുണ്ട്. വേദാന്തദേശിക നു മുമ്പും ആണ്. അദ്ദേഹം സേശ്വരമീമാംസയിൽ ഭവനാഥനെ ഉദ്ധരിച്ച് അദ്ദേഹത്തിന്റെ ആശയങ്ങളെ ഖണ്ഡിക്കുന്നുണ്ട്.

# ഭവദേവഭട്ടൻ (എഡി 1100)

1100-1250ന് ഇടയിലായി കുമാരിലഭട്ടന്റെ തന്ത്രവാർത്തികത്തിന്റെ മൂന്നു ഭാഷ്യകാരന്മാർ -ഭവദേവഭട്ടൻ, പരിതോഷമിശ്രൻ, ഭട്ടസോമേശ്വരൻ- ജീവിച്ചിരുന്നു. ഇവരിൽ ആദ്യത്തെ ആളാണ് ഭവദേവ ഭട്ടൻ.തൌതാതീതമതതിലകമാണ് കൃതി. കുമാരിലന്റെ തന്ത്രവാർത്തികഭാഷ്യമാണ്. ഇതിൽ അദ്ദേഹത്തിന് ബാലവലഭീഭുജംഗം എന്നാണ് മറ്റൊരു പേരു കാണുന്നത്. (ഇതി ബാലവലഭീഭുജംഗാപ രനാമോ ഭട്ടശ്രീഭവദേവസ്യ കൃതൌ തൌതാതീത മതതിലകേ ദ്വിതീയാദ്ധ്യായസ്യ പ്രഥമഃപദാഃ) ഭവദേവനെ ആദ്യം പരാമർശിക്കുന്നത് 14ആം നൂറ്റാണ്ടി ലെ ഹേമാദ്രിയുടെ ചതുർവർഗ്ഗചിന്താമണിയിലാ ണ്. പുരി ഭവനേശ്വരിലെ അനന്തവാസുദേവക്ഷേത്രത്തിലെ ലിഖിതത്തിൽ ഭവദേവഭട്ടനെ ബാലവലഭീഭുജംഗമെന്ന് പ്രകീർത്തിക്കുന്നുണ്ട്. ഇതുപ്രകാരം സാമവേദകൌത്തുമിശാഖയിലെ സാവർണ്ണഗോത്രത്തിലാണ് അദ്ദേഹം പെടുന്നത്. രാധയിലെ (ഹുഗ്ലിക്ക് പടിഞ്ഞാറും ഗംഗക്ക് തെക്കും) സിദ്ധലഗ്രാമത്തിലാണ് ജനനം. ഭവദേവന്റെ പൂർവ്വികനായ മറ്റൊരു ഭവദേവന് ഗോഡരാജാവ് ഹസ്തിനീഭട്ടന്റെ അഗ്രഹാരം ദാനം ചെയ്തു. വംശാവലി ഇപ്രകാര മാണ്. 1. ഭവദേവൻ. 2 രഥാംഗൻ (മകൻ). 3. അ ത്യംഗൻ. 4 ബുധൻ അഥവാ സ്ഥുരിതൻ. 5.ആദിദേ വൻ. വംഗരാജാവിന്റെ മന്ത്രി. 6. ഗോവർദ്ധനൻ . വന്ദ്യഘടീയബ്രാഹ്മണന്റെ മകളായ സാംഗോകയെ വിവാഹം കഴിച്ചു. 7. ഭവദേവൻ. തൌതാതീതമത തിലകകർത്താവ്. ഇദ്ദേഹം ഹരിവർമ്മദേവരാജാവിന്റെ ഉപദേശകനായിരുന്നു. ജ്യോതിഷം, സ്മൃതി,

മീമാംസ, ഇവയിൽ പണ്ഡിതനായിരുന്നു. രാധയി ലെ ജലസംഭരണി നിർമ്മിച്ചു. നാരായണൻ, അനന്ത ൻ, നൃസിംഹം ഇവരുടെ ക്ഷേത്രം നിർമ്മിച്ചു. ചെറിയ വലഭികളോടുകൂടിയ ക്ഷേത്രനിർമ്മിതി സ്വീകരിച്ചതിനാലാണ് ബലവലഭീഭുജംഗനാമം എന്ന് പി. വി കാനേ. യസ്യ ഖലു ബാലവലഭീഭുജംഗ ഇതി നാമ നാദൃതം കേന  മീമാംസയാപി സ പുലകമാകർണ്ണിതവർണ്ണിതോദ്ഗീതം. ( എപ്പി. ഇൻഡിക്ക. വാ. 6. പേജ് 203-5 ശ്ലോകം 24). ലിഖി തം 12ആം നൂറ്റാണ്ടിലേതാണ് വീരമിത്രോദയത്തിൽ പ്രദീപം (1150നു മുമ്പ്)  ഭവദേവനെ പറയുന്നു. 11 ആം നൂറ്റാണ്ടിന്റെ അവസാനവും 12ആം നൂറ്റാണ്ടി ന്റെ ആദ്യവുമാണ് ഭവദേവകാലം. വ്യവഹാരതില കം, വ്യവഹാരതന്ത്രം, കർമ്മാനുഷ്ഠാനപദ്ധതി, പ്രായശ്ചിത്തനിരൂപണം ഇവ മറ്റു കൃതികളാണ്

## പരിതോഷമിശ്രൻ (എഡി 1200)

അജിതാ എന്ന തന്ത്രവാർത്തികഭാഷ്യം രചിച്ച ഇദ്ദേ ഹം ബംഗാളിയാണ്. ഈ ഗ്രന്ഥവും അതിന്റെ വ്യാ ഖ്യാനമായ അനന്തനാരായണന്റെ വിജയയും ആദ്യ മായി പരമേശ്വരൻ 3ന്റെ സൂത്രാർത്ഥസംഗ്രഹത്തി ലാണ് പരാമർശിക്കപ്പെടുന്നത്. അജിതയുടെ മറ്റൊരു പേരാണ് തന്ത്രടീകാനിബന്ധനമെന്നത്.

## ഭട്ടസോമേശ്വരൻ (എഡി 1200)

രാണകം അഥവാ ന്യായസുധയുടെ രചയിതാവ്. തന്ത്രവാർത്തികത്തിന്റെ ഭാഷ്യമാണ്. പരമേശ്വരൻ 2ന്റെ അഭിപ്രായ പ്രകാരം ഈ ഗ്രന്ഥത്തിന്റെ ആദ്യ പരാമർശം ചിദാനന്ദന്റെ ഗ്രന്ഥത്തിലാണ്. (നീതിത ത്വാവിർഭാവകർത്താവ്) പിന്നീട് സോമനാഥദീക്ഷിത

നും ഖണ്ഡദേവമിശ്രനും ശംഭുഭട്ടനും അദ്ദേഹത്തെ ഉദ്ധരിക്കുന്നുണ്ട്. മാധവാര്യനാണ് പിതാവ്. ഇദ്ദേ ഹം 14ആം നൂറ്റാണ്ടിലെ വിദ്യാരണ്യമാധവനല്ല. ന്യായസുധ മീമാംസാശാസ്ത്രനിബന്ധന കൂടിയാണ്. മറ്റൊരു ഗ്രന്ഥം തന്ത്രസാരമാണ്. ഇത് ലഭ്യമല്ല.

## മുരാരിമിശ്ര (എഡി 1150-1220)

മുരാരേ തൃതീയാ പന്ഥാ. മുരാരിമിശ്രൻ മീമാംസാ ശാസ്ത്രത്തിന് മൂന്നാമതൊതു വഴി ഉണ്ടാക്കി. (കുമാരിലനും പ്രഭാകരനും ശേഷം).അദ്ദേഹത്തിന്റെ ത്രിപാദിനീതിനയനം അദ്ദേഹത്തിന്റെ അഭിപ്രായങ്ങളെ വിശദമാക്കുന്നു. ദ്വാദശലക്ഷണി മുഴുവനും അദ്ദേഹം വ്യാഖ്യാനിച്ചിട്ടുണ്ടോ എന്ന് അറിയില്ല. തനിക്ക് ആവശ്യമുള്ള അധികരണങ്ങളെ മാത്രം വ്യാഖ്യാനിച്ചതായാണ് ഗ്രന്ഥത്തിൽനിന്ന് മനസ്സിലാവുന്നത്. ഭവനാഥഭട്ടന്റെ നയവിവേകത്തിലെ അഭിപ്രായങ്ങളെ മുരാരിമിസ്രൻ തിരസ്കരിച്ചു. മീമാംസകന്മാർ ഗുരു, ഭട്ട, മിശ്ര എന്ന് പറയുന്നത് ക്രമത്തിൽ പ്രഭാകരൻ, കുമാരിലൻ, മുരാരിമിശ്ര ഇവരെയാണ്. അനർഘരാഘവം എഴുതിയ മുരാരിയും മുരാരിമിശ്രനും ഒരാളാവാനുള്ള സാദ്ധ്യത കുറവാണ്. മുരാരി നാടകകൃത്താണ്, 9ആം നൂറ്റാണ്ടിലാണ് ജീവിച്ചത്. കാളിദാസനും ഭവഭൂതിക്കും ശേഷം മൂന്നാമതൊതു നാടകശാഖ മുരാരിയാണ് തുടങ്ങിവെച്ചത്.

## നന്ദീശ്വരൻ (1220-1300)

ഭവനാഥനുശേഷം നന്ദീശ്വരന്റെ പ്രകരണഗ്രന്ഥം പ്രഭാകരവിജയം പ്രഭാകരമതക്കാരുടേതായി ഉണ്ടായി. നാഥദ്വയാത്തശരീരേസ്മിൻ ശാസ്ത്രേ മമ പരിശ്രമാ

ശുക്തിശ്രമായതേ സിന്ധൌഹരിണോദ്ധൃത കൌ സ്തുഭേ എന്ന് ഗ്രന്ഥാരംഭത്തിലുണ്ട്. ശാലീകനാഥൻ, ഭവനാഥൻ എന്ന രണ്ട് നാഥന്മാർ നേരത്തേ പ്രഭാ കരമതം വിസദമാക്കി. സിന്ധുവിൽനിന്ന് കിട്ടിയ കൌസ്തുഭത്തെ ശുക്തി അനുകരിക്കുന്ന പോലെയാ ണ് അവർക്കു ശേഷമുള്ള തന്റെ പരിശ്രമം എന്ന് സാരം. രാമാനുജാചാര്യന്റെ ശ്രീഭാഷ്യവ്യാഖ്യാതാവ് സുദർശനാചാര്യൻ (വേദാന്തദേശികന്റെ സമകാലീ നൻ) ഇദ്ദേഹത്തെ വിമർശിച്ചിട്ടുണ്ട്. ്ദീശ്വരന്റെ പ്രഭാകരവിജയം 21 വിഷയങ്ങളെ ചർച്ച ചെയ്യു ന്നു. പ്രയുക്തിനിർണ്ണയം, വക്ത്രജ്ഞാനാനുമാനത, അഖ്യാതിസമർത്ഥനം, പ്രമാണലക്ഷണം, പ്രത്യക്ഷല ക്ഷണം, സംവിത്സ്വപ്രകാശകത, മനസ്സദ്ഭാവതദണു ത്വപ്രകരണം, ജ്ഞാനാനുമേയതാനിരാസം, ക്രിയാനു മേയത, അതീന്ദ്രിയശക്തിസമർത്ഥനം, പരമാണുസമ ർത്ഥനം, കാര്യവ്യുത്പത്തിസമർത്ഥനം, അർത്ഥാപ ത്ത്യനുമാനവൈഷമ്യം, അഭാവപ്രമാണനിരാസം, സത്താസാമാന്യനിരാസം, വേദാപൌരുഷേയത്വം, സ്വരൂപഭേദസമർത്ഥനം, ഈശ്വരാനുമാനികതാനിരാ സം, ആത്മനാ ശരീരാദിഭേദം, വ്യാപ്തിസമർത്തനം, ഭേദാഭേദനിരാസം ഇവയാണ് 2 വിഷയം.

## ചിദാനന്ദപണ്ഡിതൻ.( എഡി 1200-1300)

പാർത്തസാരഥിമിശ്രൻ, ഭട്ടസോമേശ്വരൻ ഭവനാഥഭട്ട ൻ ഇവരുടെ ശേഷമാണ് ചിദാനന്ദപണ്ഡിതകാലം. നീതിതത്വാവിർഭാവമാണ് ഒരേ ഒരു ഗ്രന്ഥം. ചിദാ നന്ദപണ്ഡിതൻ കേരളീയനാണ്.
നീതിതത്വാവിർഭാവത്തിന് വളരെ അധികം വ്യാ ഖ്യാനങ്ങളുണ്ടായി. അതിൽ ആദ്യത്തേത് മറ്റൊരു കേരളീയനായ ഋഷിപുത്രപരമേശ്വര രണ്ടാമന്റേ

താണ്. മണ്ഡനമിശ്രന്റേയും വാചസ്പതി മിശ്രന്റേ യും ഗ്രന്ഥങ്ങളെ വ്യാഖ്യാനിച്ച പരമേശ്വരൻ ചിദാ നന്ദന്റെ ഗ്രന്ഥവും വ്യാഖ്യാനിച്ചത് ചിദാനന്ദന്റെ മഹത്വം തെളിയിക്കുന്നതായി ചൂണ്ടിക്കാട്ടപ്പെടുന്നു. ആചാര്യകൃതിപ്രകൃതേ ആവിർഭാവായ നീതിതത്വാ നാം അയമിഹ യത്നാത് ക്രിയതേ സന്താ പുഷ്യ ന്തു സന്തോഷം എന്ന് ഗ്രന്ഥാരംഭത്തിൽ ചിദാനന്ദൻ പറയുന്നു. ആചാര്യകുമാരിലന്റെ ശ്ലോകവാർത്തിക മാണ് ഈ കൃതിക്ക് ആധാരം. 44 വാദങ്ങളെ ചർച്ചാവിഷയമാക്കുന്നുണ്ട്. ഇവ 1. അദ്ധ്യയനവാ ദം, 2 കാര്യവാദം, 3. സ്വതപ്രാമാണ്യവാദം, 4. കാലപ്രത്യക്ഷതാവാദം, 5. അന്യതാഖ്യാതിവാദം. 6.സാക്ഷാത്പ്രതീതിനിരാസവാദം 7. കൽപ്പനാപോധ നിരാസ വാദം. 8. യോഗരൂഢിവാദം. 9. ഇന്ദ്രിയ വാദം. 10. മനോവൈഭവവാദം. 11. അജസംയോഗ വാദം. 12.പവനാകാശപ്രത്യക്ഷതാവാദം 13. കർമ്മ പ്രത്യക്ഷതാവാദം. 14.വിശേഷനിരാകരണവാദം 15. സമവായനിരാസവാദം. 16. താദാത്മ്യവാദം 17. അ വയവവിവാദം 18. പരമാണുവാദം 19. തമോവാ ദം 20. ജാതിനിർണ്ണയവാദം. 21 മഹാസാമാന്യവാ ദം 22 അവാന്തരജാതിവാദം 23. ഭേദവാദം 24. അ ദ്വൈതവാദം 25. അനിർവ്വചനീയവാദം 26. അവി ദ്യാവാദം 27. മിഥ്യാത്വവാദം 28. വിജ്ഞാനവാദം 29. സ്വയംപ്രകാശവാദം. 30. ജ്ഞാനപ്രത്യക്ഷനിരാസ വാദം 31. പ്രാകത്യവാദം 32. യോഗിപ്രത്യക്ഷനി രാസവാദം 33 അനുമാനപരീക്ഷാവാദം. 34. ശബ്ദ പരീക്ഷാവാദം 35 ഉപമാനപരീക്ഷാവാദം 36 അ ർത്ഥാപത്തിപരീക്ഷാവാദം 37. അഭാവപരീക്ഷാ വാദം 38. സ്ഫോടവാദം 39. ഈശ്വരവാദം 40. ശബ്ദനിത്യത്വവാദം 41. ക്ഷണികവാദം 42.ആത്മവാ

ദം 43. അന്വിതാഭിധാനനിരാസവാദം 44. വേദാ
പൌരുഷേയത്വവാദം

## ഗംഗാധരമിശ്രൻ (എഡി 1230-1300)

മഹാമഹോപാദ്ധ്യായ ഗംഗാധരമിശ്രൻ 13ആം നൂറ്റാണ്ടിന്റെ മദ്ധ്യത്തിലാണ് ജീവിച്ചത്. അദ്ദേഹത്തിന്റെ തന്ത്രവാർത്തികഭാഷ്യത്തിന്റെ ആരംഭത്തിൽ താൻ ശാൽമലിഗ്രാമത്തിലെ ഭട്ടസോമേശ്വരന്റെ മകനാണെന്ന് പറയുന്നു.
ശാൽമലീഗ്രാമസംഭൂതഭട്ടസോമേശ്വരാത്മജഃ ഗംഗാധരോസ്ഥിഗംഭീരം വ്യാവൃണോത് തന്ത്രവാർത്തികം ഈ വ്യാഖ്യാനത്തിന് ന്യായപരായണം അഥവാ തന്ത്രവാർത്തികവിവരണം എന്നാണ് പേര്.

## വേദാന്തദേശികൻ ( എഡി 1269- 1369)

രാമാനുജാചാര്യനു ശേഷം
വിശിഷ്ടാദ്വൈതസിദ്ധാന്ത പ്രചാരകനായിരുന്നു
വെങ്കടനാഥനെന്ന വേദാന്തദേ ശികൻ.
വിശിഷ്ടാദ്വൈതത്തിലും ഇതിഹാസത്തിലും ഭക്തിസമ്പ്രദായത്തിലുമായി 120 കൃതികളുണ്ട്. കവിതാർക്കികസിംഹമെന്ന ബിരുദവും. മീമാംസാപാദുകം പദ്യത്തിലും (തർക്കപാദത്തിന്) സേശ്വരമീമാംസ(ബ്രാക്കി പൂർവ്വമീമാംസാശാസ്ത്രഭാഗത്തിന്) ഗദ്യത്തിലുമായി രണ്ട് മീമാംസാഗ്രന്ഥങ്ങളും രചിച്ചു. ഭാട്ടപ്രഭാകരന്മാരുടെ സിദ്ധാന്തങ്ങളെ പലപ്പോഴും എതിർത്തും അനുകൂലിച്ചും ഈ ഗ്രന്ധങ്ങളിൽ എഴുതി. മീമാംസാവിദ്യാർത്ഥികളിൽ
യാഥാസ്ഥിതികർക്ക് ഈ ഗ്രന്ഥങ്ങൾ പ്രിയമല്ല. വേദാന്തദേശികൻ പൂർവ്വ,ഉത്തരമീമാംസകളെ യോജിപ്പിക്കാനാണ് ശിരമിച്ചത്. വൃത്തികാര ഉപവർഷൻ,

ബോധായനൻ, ശബരസ്വാമി, കുമാരിലൻ, പ്രഭാക രൻ, ദ്രമിഡാചാര്യൻ, യമുനാചാര്യൻ, ശ്രീരാമാനു ജൻ, ഭവനാഥഭട്ടൻ, ഇവരേയും കാശിക, ദീപ, ത ത്വരത്നാകരം ഇവയേയും അദ്ദേഹം പരാമർശി ക്കുന്നു. കാഞ്ചീപുരത്തിനടുത്ത് തൂപ്പിൽഗ്രാമത്തി ലാണ് 1269ൽ അദ്ദേഹം ജനിച്ചത്. വൈഷ്ണവനായ അനന്തസൂരി സോമയാജിയുടെ മകനാണ്. 74 സിം ഹാസനാധിപതികളില്ഒരാളുടെ പിൻഗാമിയാണ്. അമ്മ തോതരാംബ , രാമാനുജ അപ്പുല്ലറെന്ന് അറി യുന്ന ആത്രേയ രാമാനുജന്റെ സഹോദരിയാണ്. രാമാനുജഅപ്പുല്ലർ ഉഭയസിംഹാസനാധിപതിയായ വരദാചാര്യരുടെ പിൻഗാമിയാണ്. കുട്ടികളില്ലാതി രുന്ന മാതാപിതാക്കൾ തിരുപ്പതിക്ക് തീർത്ഥയാത്ര പോയി. വെങ്കടാചലപതിയെ സ്വപ്നത്തിൽ ദർശി ച്ചു. പ്രഭു കൊടുത്ത അമ്പലമണി തോതരാംബ വി ഴുങ്ങിയതായും അപ്രകാരം വിശ്രുതനായ പുത്രനെ പ്രസവിച്ചതായും ഐതിഹ്യം. ജീവിതകാലം മുഴു വനും വ്രതനിഷ്ഠനായി ജ്ഞാനസപര്യയിൽ മുഴു കിയാണ് ജീവിച്ചത്. വൈഷ്ണവനും വിശിഷ്ടാദ്വൈ തിയും സംസ്കൃതവും തമിഴും ഒരുപോലെ കൈ കാര്യം ചെയ്യുവനുമാണ്..ലളിതജീവിതവും ഉയ ർന്ന ചിന്തയും അസാധാരണബുദ്ധിയും ഉണ്ടായി രുന്നു. വിജയനഗരരാജാവിന്റെ സദസ്സിലേക്ക് പല തവണ വിദ്യാരണ്യൻ ക്ഷണിച്ചിട്ടും അദ്ദേഹം നിര സിച്ചു. ഭോഗതൃഷ്ണ അശേഷം അദ്ദേഹത്തിനുണ്ടാ യിരുന്നില്ല

## മാധവാചാര്യൻ (എഡി 1297-1386)

പരാശരമാധവീയം അദ്ദേഹത്തിന്റെ കൃതിയാണ്. ആ കൃതിയിലും, കാഞ്ചീപുരത്തെ അരുളാളപ്പെരു മാൾ ലിഖിതത്തിലും നിന്ന് മാധവൻ ഭരദ്വാജഗോ

ത്രത്തിൽ ബോധായനസൂത്രത്തിലെ ബ്രാഹ്മണനായി രുന്നു എന്നും യജുർവേദശാഖ പഠിച്ചിരുന്നുവെ ന്നും അഛൻ മായനനും അമ്മ ശ്രീമതിയുമാണെ ന്നും സായനനും ഭോഗനാഥനും സഹോദരന്മാരായി ഉണ്ടായിരുന്നു എന്നും വ്യക്തമാകുന്നു.

ശ്രീമതീ ജനനീ യസ്യ സുകീർത്തി മായനാ പിതാ
സായനോ ഭോഗനാഥശ്ച  മനോബുദ്ധിസഹോദരൌ

യസ്യ ബൌധായനം സൂത്രം ശാഖാ യസ്യ ച യാജുഷി
ഭാരദ്വാജകുലം യസ്യ സർവ്വജ്ഞാ സ ഹി മാധവാഃ

മാധവാചാര്യന്റെ സഹോദരി സിംഗലേക്ക് ലക്ഷ്മ ണൻ അഥവാ ലക്ഷ്മീധരനെന്ന പുത്രനുണ്ടായിരു ന്നു. അദ്ദേഹം വിജയനഗരരാജാവ് ദേവരാജൻ ഒന്നാമന്റെ മന്ത്രിയായിരുന്നു. മാധവന് മൂന്ന് ഗുരു ക്കന്മാരുണ്ടായിരുന്നു. വിദ്യാതീർത്ഥൻ, ഭാരതീ തീർത്ഥൻ ശ്രീകണ്ഠൻ. ഇവരിൽ വിദ്യാതീർത്ഥനെ മഹേശ്വരാവതാരമായി മാധവനും സായനനും കരുതുന്നു. വിദ്യാതീർത്ഥനെന്ന വിദ്യാശങ്കരനെ ബുക്കൻ ഒന്നാമൻ തന്റെ ഗുരുവായി ആദരിച്ചി രുന്നു എന്ന് ലിഖിതങ്ങളിൽ കാണുന്നു. (എപ്പി. ഇൻഡിക്ക വാ. 3. പേജ് 118) ചിലർ മാധവൻ തന്നെയാണ് വിദ്യാരണ്യനെന്ന് വിചാരിക്കുന്നു. മാധവാചാര്യന്റെ സന്യാസാശ്രമനാമമാണ് വിദ്യാ രണ്യനെന്ന് ഇവർ കരുതുന്നു. ന്യായമാലാവി സ്താരത്തിൽ ആദ്യഭാഗത്ത് മാധവാചാര്യനെന്ന വിദ്യാരമ്യനാണ് ബുക്കണൻ അഥവാ ബുക്ക ഒന്നാമന്റെ മന്ത്രി.മാധവമന്ത്രിയും മാധവാചാര്യനും ഒരാളല്ല. അംഗിരസഗോത്രത്തിലെ ചൌണ്ഡ അഥവാ ഡൌണ്ഡിഭട്ടന്റെ മകനായി മാച്ചാംബികയിൽ ജനിച്ച ആളാണ് മാധവമന്ത്രി. അദ്ദേഹം ശൈവാചാര്യനായ

കാശിവിലാസക്രിയയാശക്തിയുടെ ശിഷ്യനാണ്. ബുക്കൻ ഒന്നാമന്റെ കീഴിലും ഹരിഹരൻ രണ്ടാമന്റെ കീഴിലും വനവാസിയിലെ ഭരണാധികാരിയായിരുന്നു. മാതാപിതാക്കളും ഗോത്രവും എല്ലാം വേറെയാണ്. മാധവമന്ത്രി പ്രശസ്തനായ യോദ്ധാവായിരുന്നു. ഭുവനൈകവീരനെന്ന ബിരുദമുണ്ട്. ഉപനിഷന്മാർഗ്ഗപ്രതിഷ്ഠാഗുരുവുമാണ്. സൂതസംഹിത ക്ക് വ്യാഖ്യാനം എഴുതിയിട്ടുണ്ട്.
മാധവാചാര്യവിദ്യാരണ്യന്റെ പ്രശസ്തകൃതി ന്യായമാലാവിസ്താരം ദ്വാദശലക്ഷണിക്കുള്ള ഭാഷ്യമാണ്. അദ്ദേഹത്തിന്റെ ശൈലി പ്രത്യേകമാണ്. ആദ്യം വേദവാക്യത്തിനുള്ള സംശയം, പിന്നെ പൂർവ്വപ ക്ഷം, അവസാനം സിദ്ധാന്തം.പ്രധാനഅധികരണത്തിലെല്ലാം ഗുരു പ്രഭാകരന്റെ  വിശദീകരണവും തരുന്നുണ്ട്. പരാശരമാധവീയം പരാശരസ്മൃതിയുടെ വ്യാഖ്യാനമാണ്, ഇതിനെ നിബന്ധനകൃതിയായി കരുതുന്നു. കലിയുഗത്തിൽ മറ്റു സ്മൃതികളേക്കാ ളും പരാശരസ്മൃതിയാണ് അനുയോജ്യമെന്ന് മാ ധവൻ പറയുന്നു.  കലൌ പരാശരാ സ്മൃതാഃ. മാത്രമല്ല, കൃഷിയും വാണിജ്യവും ആപദ്ധർമ്മങ്ങ ളായി കലിയുഗത്തിൽ ബ്രാഹ്മണർ സ്വീകരിക്കണ മെന്ന് അദ്ദേഹം വാദിക്കുന്നു.ഈ ജോലികളെ മറ്റു സ്മൃതികൾ ബ്രാഹ്മണർക്ക് പാടില്ലെന്ന് വിധിക്കു ന്നു. സാപിണ്ഡ്യം വിസദമാക്കുമ്പോൾ അമ്മയുടെ ഭാഗത്തുനിന്നുള്ള മാതുലപുത്രിയെ അസപിണ്ഡമായി വിവാഹം കഴിക്കാമെന്നും പറയുന്നുണ്ട്. വ്യാവഹാരമാധവമെന്ന കൃതി പാരാശരമാധവീയത്തിന്റെ തുടർച്ചയാണ്.

അദ്വൈതചിന്തയിൽ അദ്ദേഹത്തിന്റെ കൃതികൾഃ- 1. വൈയഷികന്യായമാല

(ഉത്തരമീമാംസാശാസ്ത്രത്തി ലെ 4 അദ്ധ്യായത്തിനു വ്യാഖ്യാനം),2.  പഞ്ചദശി (അദ്വൈതവേദാന്തതത്വങ്ങൾ). ഇവ രണ്ടും ഗുരു ഭാരതീതീർത്ഥനോടു ചേർന്ന് രചിച്ചവയാണ്. 3. വിവരണപ്രമേയസംഗ്രഹം (പഞ്ചപാദികാവിവരണത്തിന്റെ സംഗ്രഹം) 4. അനുഭൂതിപ്രകാശം (അദ്വൈതവേദാന്തം) 5. ജീവന്മുക്തിവിവേകം (ഉത്തരമീമാംസാശാസ്ത്രം)

കാലനിർണ്ണയം എന്ന ജ്യോതിശ്ശാസ്ത്രഗ്രന്ഥവും ശങ്കരദിഗ്വിജയമെന്ന പ്രസിദ്ധമായ കാവ്യവും അദ്ദേഹത്തിന്റേതാണ്. സർവ്വദർശനസംഗ്രഹവും അദ്ദേഹത്തിന്റേതാണെന്ന വാദമുണ്ട്. എന്നാലത് വിദ്യാരണ്യമാധവന്റെ സഹോദരൻ സായണാചാര്യന്റെ പുത്രനായ സായണമാധവന്റേതാണെന്ന് ആർ നരസിംഹാചാര്യർ കരുതുന്നു. പാതഞ്ജലദർശനത്തിന്റെ അവസാനം ഈ കൃതിയിൽ ഇത പരം സർവ്വദർശനശിരോമണീഭൂതം ശങ്കരദർശനം അന്യത്ര നിരൂപിതമിതി അത്രോപേക്ഷിതം എന്ന് പറയുന്നു ണ്ട്. ശങ്കരദർശനത്തിന്റെ കർത്താവ് സായണാചാര്യ നാണ്. ഇതി ശ്രീസായണാചാര്യവിരചിതേ സകല ദർശനശിരോലങ്കാരരത്നം ശ്രീമച്ഛങ്കരദർശനം സമാപ്തം എന്ന് കാണാം. അതിനാൽ സായണപുത്രനാ യ മാധവനാണ് സർവ്വദർശനസംഗ്രഹകർത്താവ്.

## ഭട്ടവിഷ്ണു (എഡി 1400)

നയതത്വസംഗ്രഹകർത്താവ്. പരമേശ്വരൻ രണ്ടാമന്റെ നീതിതത്വാവിര്ഭാവവ്യാഖ്യാ എന്ന ഗ്രന്ഥത്തിലാണ് ഇദ്ദേഹത്തെ ആദ്യമായി പരാമർശിക്കുന്നത്. അതിനാൽ പരമേശ്വരനു മുമ്പാണ് കാലം. ഭവനാ

ഥനെ പരാമർശിക്കുന്നതിനാൽ ഭവനാഥനു ശേഷവു മായിരിക്കണം. പ്രഭാകരമതമനുസരിച്ചുള്ള തർക്കപാദത്തിന്റെ സംഗ്രഹമാണ് ഭട്ടവിഷ്ണുവിന്റെ ഗ്രന്ഥം. അതിന് ചിദാനന്ദന്റെ ഗ്രന്ഥവുമായി സാമ്യ മുണ്ട്. പ്രത്യക്ഷപ്രമാണം, പ്രത്യയനിരാലംബനത്വം (ബുദ്ധമതക്കാരുടെ) അനുമാനം, അർത്ഥാപത്തി, അഭാവം, ഈശ്വരൻ, ശബ്ദനിയതത്വം, വാക്യാർത്ഥ ജ്ഞാനകരണം, പ്രപഞ്ചമിഥ്യാത്വം ഇവ ചർച്ച ചെ യ്യുന്നു. വേദപ്രാമാണ്യാധികരണത്തോടെ അവസാ നിക്കുന്നു.

## അനന്തനാരായണൻ (എഡി 1400)

പരിതോഷമിശ്രന്റെ അജിതക്കുള്ള വ്യാഖ്യാനമായ വിജയയാണ് നാരായണന്റെ പ്രസിദ്ധകൃതി. ഇത് ഒരു വ്യാഖ്യാനം മാത്രമല്ല, പണ്ഡിതന്മാർക്കുള്ള നിബന്ധന കൂടിയാണ്. അച്ഛൻ സൂര്യവിഷ്ണു മിശ്രൻ. പൂർണ്ണനാമം അനന്തനാരായണാര്യ അഥവാ അനന്തനാരായണമിശ്ര എന്നാണ്. പരമേശ്വരൻ മൂ ന്നാമന്റെ സൂത്രാർത്ഥസംഗ്രഹത്തിലാണ് ഇദ്ദേഹത്തെ ആദ്യം പരാമർശിക്കുന്നത്. വിജയകാരൻ മീമാംസാ ശാസ്ത്രത്തിലെ മഹാനായ ഗ്രന്ഥകാരനായി അവി ടെ കീർത്തിക്കപ്പെടുന്നു.

ജൈമിനീശബരകുമാരിലസുചരിതപരിതോഷപാ ർത്ഥസാരഥയാ ഉംവേകവിജയകാരൌ മണ്ഡനവാച സ്പതീ ച വിജയാന്തം.

## രവിദേവൻ (എഡി 1400)

ന്യായവിവേകത്തിന്റെ വ്യാഖ്യാതാവ്. വിവേകത ത്വം എന്നാണ് വ്യാഖ്യാനത്തിന് പേര്. തത്വവിഭാ

വനത്തിൽ പരമേശ്വരൻ രണ്ടാമൻ ഇതിനെ ഉദ്ധരിക്കുന്നുണ്ട്.

## കേരളത്തിലെ മൂന്നു പരമേശ്വരന്മാർ(എഡി 1300-1550)

അപ്പയ്യദീക്ഷിതരുടെ മുമ്പാണ് ഇവരുടെ കാലം. ഇവരും പയ്യൂർ ഭട്ടതിരികുടുംബത്തിലെ വാസുദേവനും കുന്നംകുളത്ത് പോർക്കളം ഗ്രാമത്തിലാണ് ജീവിച്ചിരുന്നത്. പെരുമ്പടപ്പ് കൊച്ചിദേശത്ത്, തലപ്പള്ളികോവിലകതത്തും വാതിലിൽ ചേർന്നതാണ് കുന്നംകുളവും പോർക്കളവുമെല്ലാം. വംശവൃക്ഷം .ഇപ്രകാരമാണ്

1. ഋഷി 1. . ഭാര്യ ഗൌരി. ഋഷിയുടെ സഹോദരന്മാർ ഭവദാസനും ശങ്കരപൂജ്യപാദനും
2. പരമേശ്വരൻ 1. ഋഷി1ന്റെ മകൻ. ശങ്കരപൂജ്യപാദശിഷ്യൻ.
3. . പരമേശ്വരൻ 1ന്റെ 5 മക്കൾ. ഋഷി 2, ഭവദാ സൻ, വാസുദേവൻ, സുബ്ഹ്മണ്യൻ,ശങ്കരൻ.
4. ഋഷി 2 വിന് ഗോപാലിക എന്ന ഭാര്യയിൽ പരമേശ്വരൻ 2. വാസുദേവൻ
5. പരമേശ്വരൻ 2 വിന് . ഋഷി 3, മകൻ
6. ഋഷി 3ന് മകൻ പരമേശ്വരൻ 3.

ഇപ്രകാരം 6 തലമുറകളിലായി 10 പയ്യൂർ പട്ടേരിമാരുടെപേരുകളാണ് കിട്ടിയിരിക്കുന്നത്.

കൃതികൾഃ- പരമേശ്വരൻ 1 ജുഷാധ്വാങ്കരണി , സ്വാധിതാങ്കകരണി എന്ന് രണ്ട് പുസ്തകം എഴുതി. ഇതി ശ്രീമദൃഷിഗൌരീനന്ദനശ്രീ ഭവ ദാസപിതൃവ്യശ്രീമഛങ്കരപൂജ്യപാദശിഷ്യ പരമേശ്വരകൃതൌ സ്വാധിതാങ്കകരണ്യാം തൃതീയാ ശ്ലോ

കാഃ എന്ന് കാണുന്നുണ്ട്. വാചസ്പതിമിശ്രന്റെ ന്യായകണികക്ക് ഭാഷ്യവും എഴുതിയിട്ടുണ്ട്. പരമേശ്വരൻ 2 നീതിതത്വാവിർഭാവം , തത്വബി ന്ദു, വിഭ്രമവിവേകം എന്നീ ഗ്രന്ഥങ്ങൾ രചിച്ചു. നീതിതത്വാവിർഭാവവാക്യത്തിൽ അദ്ദേഹം കാര്യ വാദം എന്ന ഭാഗം എഴുതുന്നതിൽ , സുബ്രഹ്മണ്യ ൻ എന്ന അമ്മാമനും സ്വതപ്രാമാണ്യവാദഭാഗം എഴുതാൻ വാസുദേവനെന്ന അമ്മാമനും സഹായിച്ചതായി പറയുന്നു. അമ്മാമനായ ഭവ ദാസന്റെ ശിഷ്യനാണെന്നും പറയുന്നു ഇതിൽനിന്ന് പരമേശ്വരൻ 2 ന്റെ മക്കളെല്ലാവരും. പണ്ഡിത ന്മാരായിരുന്നു എന്ന് അനുമാനിക്കണം. ഭവദാസ നും വാസുദേവനും ഭാട്ടമതത്തിലും , സുബ്രഹ്മ ണ്യൻ പ്രഭാകരമതത്തിലും അഗ്രഗണ്യരായിരുന്നു എന്ന് പരമേശ്വരവാക്യത്തിൽനിന്ന് ഗ്രഹിക്കാം. താൻ ഒരു മഹർഷിയുടെയും ഗോപാലികയുടേ യും മകനാണെന്ന് കുമാരിലയുക്തിമാലയിൽ വാസുദേവൻ പറയുന്നുണ്ട്. അതായത് ഇദ്ദേഹം പരമേശ്വരൻ 1ന്റെ മകനായ വാസുദേവൻതന്നെ യാണ്. പരമേശ്വരൻ 2 വിന്റെ സഹോദരനാണ്. മറ്റ് ഗ്രന്ഥങ്ങൾ ദേവീചരിതം, സത്യതപകഥ, ശി വോദയം, അച്യുതലീല. കുമാരിലയുക്തി മാലയിൽ വരരുചിവാക്യങ്ങളാൽ ആരംഭിക്കുന്ന ശ്ലോകങ്ങളുണ്ട്. പരമേശ്വരൻ 2 മണ്ഡനമിശ്രന്റെ സ്ഫോടസിദ്ധിക്കും വിഭ്രമവിവേകത്തിനും വാച സ്പതിമിശ്രന്റെ തത്വബിന്ദുവിനും ചിദാനന്ദന്റെ നീതിതത്വവിഭാവത്തിനും ഭാഷ്യം രചിച്ചു.വിഭ്രമ വിവേകമാണ് ആദ്യം രചിച്ച ഭാഷ്യം. (മറ്റ് ഭാ ഷ്യത്തിലെല്ലാം അതിനെ പറയുന്നുണ്ട്). പിന്നീട് തത്വവിഭാവന എന്ന തത്വബിന്ദുഭാഷ്യം വന്നു.

മൂന്നാമത്തേത് നീതിതത്വാവിർഭാവവ്യാഖ്യാ. അവസാനമാണ് സ്ഫോടസിദ്ധിവ്യാഖ്യാ രചിച്ചത്. ഈ ഗ്രന്ഥത്തിന് ഗോപാലിക എന്നും പേരുണ്ട്. അമ്മയുടെ പേരുമാണ്, വേദാരണ്യക്ഷേത്രത്തിലെ ഗോപാലികാദേവിയുടെ പേരുമാണ്. തത്വവിഭാവന ന്യായസമുച്ചയമെന്ന ഗ്രന്ഥത്തെ പറയുന്നു ണ്ട്. ഇത് കണ്ടുകിട്ടിയിട്ടില്ല.

പരമേശ്വരൻ മൂന്നാമൻ മീമാംസാസൂത്രാർത്ഥസംഗ്രഹകർത്താവാണ്.(ശബരഭാഷ്യത്തെ പിൻതുടരുന്നു) സുചരിതമിശ്രന്റെ കാശികക്കും ഭാഷ്യമെഴുതി. മീമാംസാസൂത്രാർത്ഥസംഗ്രഹം പൂർവ്വമീമാംസാസൂരികളായ ജൈമിനി, ശബരസ്വാമി, കുമാരിലഭട്ട, മണ്ഡനമിശ്ര,വാചസ്പതിമിശ്ര, സുചരിതമിശ്ര,പരിതോഷമിശ്ര, പാർത്ഥസാരഥിമിശ്ര, ഉംവേകഭട്ട, വിജയകാരനായ അനന്തനാരായണനെന്നിവരെ സ്തുതിച്ച് ആരംഭിക്കുന്നു. ഗുരുവായ വാസുദേ വൻ (അഛന്റെ സഹോദരൻ) മുത്തഛനായ പരമേശ്വരൻ 2, ഇവരേയും സ്മരിക്കുന്നു. പരമേശ്വരൻ 2 നാലു മീമാംസാഗ്രന്ഥമെഴുതിയതായും , ഭാട്ടമതത്തിന്റെ അധികാരിയായി അറിയപ്പെട്ട അദ്ദേഹം 6 ആസ്തികദർശനത്തിലും പണ്ഡിതനായിരുന്നു എന്നും പരമേശ്വരൻ 3 പറയുന്നുണ്ട്. 250 വർഷത്തിലാണ് ഈ ഋഷി, പരമേശ്വരന്മാരുടെ കാലം. ഭട്ടവിഷ്ണുവിനും അപ്പയ്യദീക്ഷിതർക്കും ഇടയിലാണ് പരമേശ്വരൻ 2 ജീവിച്ചത്. കോകിലസന്ദേശത്തിൽ ഉദ്ദണ്ഡശാസ്ത്രി പോർക്കളത്തെ ഋഷിയേയും പരമ്പരയേയും പു കഴ്ത്തിയിട്ടുണ്ട്. മല്ലികാമാരുതത്തിൽ മീമാംസാച ക്രവർത്തിയായ ഋഷിപുത്രപരമേശ്വരനിൽ നിന്ന് തനിക്ക് സമ്മാനം

ലഭിച്ചതായും ഉദ്ദണ്ഡകവി പറ യുന്നു. തന്ത്രസമുച്ചയകാരനായ ചേന്നാസ് നാരാ യണന്റെ സമകാലീനനായി ഉദ്ദണ്ഡൻ കൊല്ലം 602 എഡി 1426ൽ ജീവിച്ചിരുന്നു. അദ്ദേഹം കൊച്ചി രാമവർമ്മരാജാവിന്റെ സദസ്യനായ ബാലകവി യുടെ സമകാലീനനുമാണ്. രത്നകേതൂദയവും രാമവർമ്മവിലാസവുമാണ് ബാലകവിയുടെ നാടകങ്ങൾ. ഇതെല്ലാം വെച്ച് എഡി 1300-1550 ന് ഇടയിലായി പരമേശ്വരന്മാരുടെ കാലം നിർണ്ണയിച്ചിരിക്കുന്നു.

## വരദരാജൻ (എഡി 1500-1570)

ഭവനാഥഭട്ടന്റെ നയവിവേകത്തിന്റെ വ്യാഖ്യാതാ വാണ് വരദരാജൻ. 17ആം നൂറ്റാണ്ടിൽ ശാസ്ത്ര ദീപികാവ്യാഖ്യാതാവായ സോമനാഥദീക്ഷിതനാ ണ് ഇദ്ദേഹത്തെ പറ്റി ആദ്യം പരാമർശം നട ത്തിയിട്ടുള്ളത്. തന്റെ ഗ്രന്ഥത്തിന്റെ ആദ്യാദ്ധ്യായ ത്തിന്റെ രണ്ടാം പാദത്തിൽ ഗുരു സുദർശനനേ യും, മാതാപിതാക്കളേയും സ്മരിച്ചശേഷം ജൈ മിനി, ഭാഷ്യകാരന്മാർ പ്രഭാകരൻ, ഭവനാഥൻ, ചന്ദ്രൻ മുതലായ നിബന്ധകാരന്മാർ ഇവരെ സ്മ രിക്കുന്നു. പിന്നീട് തന്റെ ജന്മസ്ഥലം വംശം ഇവ പറയുന്നു. സുകാപാഗക്കരയിൽ കിഡാംബികുടും ബത്തിൽ ആത്രേയഗോത്രക്കാരനായ പ്രണതാർത്തി ഹരൻ ജനിച്ചു. അദ്ദേഹത്തിന്റെ മകനാണ് ദേവ രാജൻ. ദേവരാജപുത്രൻ രംഗനാഥാദ്ധ്വരിൻ, അദ്ദേ ഹത്തിന്റെ മകൻ വരദരാജൻ. വരദരാജന്റെ നയ വിവേകവ്യാഖ്യാനമായ ദീപിക പ്രസിദ്ധമാണ്. ഭവനാഥഭട്ടനുമുമ്പ് പ്രഭാകരമതത്തിലുണ്ടായ ശ്രീ

കര,പ്രകാശന്മാരുടെ ആശയങ്ങളെ
മനസ്സിലാക്കാൻ ഈ ഗ്രന്ഥം
സഹായകമാണ്.ഉദയനന്റെ കുസുമാ

ഞ്ജലിക്ക് താർക്കികരക്ഷ എന്ന വ്യാഖ്യാനം രചിച്ച വരദരാജനല്ല ഇദ്ദേഹം. സർവ്വദർശന സംഗ്രഹകാരനും പരമേശ്വരനും (ഗോപാലികയി ൽ)താർക്കികരക്ഷ ഉദ്ധരിക്കുന്നുണ്ട്, മല്ലീനാഥൻ അതിനെ വ്യാഖ്യാനിച്ചിട്ടുമുണ്ട്. ആ വരദരാജൻ എഡി 1100ൽ നയവിവേകദീപികാകാരനു വളരെ മുമ്പാണ് ജീവിച്ചത്.

## അപ്പയ്യദീക്ഷിതൻ (എഡി 1520-1593)

വിധിരസായനം പദ്യത്തിലും അതിനു വ്യാഖ്യാന നം ഗദ്യത്തിലുമെഴുതി. ഉപക്രമപരാക്രമം, വാദ നക്ഷത്രമാല, മയൂഖാവലി, ചിത്രപടം കൽപ്പതരു പരിമളം, ന്യായരക്ഷാമണി,
ശിവാർക്കമണിദീപിക, ശിവാദ്വൈതനിർണ്ണയം ഇവ മറ്റു കൃതികൾ. മീ മാംസ,അദ്വൈതം, ശൈവാഗമം ഇവയിൽ സംഭാ വനകളുണ്ട്.
കുമാരിലനൊഴികെ മറ്റാരും അ ന്വേഷിക്കാത്ത കാര്യങ്ങളും അദ്ദേഹം ഗവേഷണ
വിധേയമാക്കി.ഉദാഹരണം ഉത്തരമീമാംസയിലെ മാസമഗ്നിഹോത്രം ജുഹോതി എന്ന വാക്യത്തി ലെ കർമ്മഭേദത്തിന്. പ്രകരണാന്തരം എങ്ങനെ പ്രമാണമാകും. എല്ലാ മീമാംസകരും ഇതിനെ കൌണ്ഡപായിനാമയനമെന്ന സത്രയജ്ഞപ്രകര ണത്തിൽ സ്വീകരിക്കുന്നു, അഗ്നിഹോത്രം നിത്യാ ഗ്നിഹോത്രത്തിൽനിന്ന് വിഭിന്നമാണെന്നും സ്വീ കരിക്കുന്നു. ഇത് പ്രകാരാന്തരത്തെ ആധാരമാക്കി യാണ്. 1. അനുപാദേയഗുണം. കാലം. 2. അ

നുപസ്ഥിതി . നൈയാമികാഗ്നിഹോത്രം ഇവയാ ണ് പ്രകാരാന്തരം. എന്നാൽ പ്രകാരാന്തരം പ്രയോഗഭേദമല്ലാതെ കർമ്മഭേദമല്ലെന്ന് അപ്പയ്യ ദീക്ഷിതർ. ഇത് വിഴുങ്ങാൻ മീമാംസകർക്ക് പ്രയാസമായി.

പല്ലവകാലത്തെ വിദ്യാകേന്ദ്രമായ കാഞ്ചീപുരത്ത് അടൈയപ്പാളയം ഗ്രാമത്തിലാണ് ജനനം. അഛ ന്റെ അഛൻ ആചാര്യദീക്ഷിതർ ഭരദ്വാജഗോത്രം നിരവധി യാഗം ചെയ്ത ആളാണ്. അദ്ദേഹത്തെ വിജയനഗരരാജാവ് കൃഷ്ണദേവരായർ സംരക്ഷി ച്ചിരുന്നു. രാജാവും രാജ്ഞിയും കാഞ്ചീപുരത്ത് വരദരാജപ്പെരുമാളെ സന്ദർശിക്കാനെത്തിയപ്പോൾ ആചാര്യദീക്ഷിതർ ഈ ശ്ലോകം പാടി.

താഞ്ചിത് കാഞ്ചനഗൌരാംഗീം വീക്ഷ്യ സാക്ഷാ ദിവ ശ്രിയം  വരദാ സംശയാപന്നാ വക്ഷസ്ഥല മവൈക്ഷതാ.

സ്വർണ്ണംപോലെ തിളങ്ങുന്ന രാജ്ഞിയെ കണ്ട് ശ്രീ ദേവിയാണെന്ന് വിചാരിച്ച വരദരാജപ്പെരുമാൾ വക്ഷസ്സിലേക്ക് ലക്ഷ്മി അവിടെത്തന്നെയില്ലേ എ ന്ന് സംശയിച്ച് നോക്കി. രാജാവ് അദ്ദേഹത്തിന് വക്ഷസ്ഥലാചാര്യദീക്ഷിതനെന്ന ബിരുദം കൊടു ത്തു. നീലകണ്ഠദീക്ഷിതൻ നളചരിതം നാടകത്തി ൽ ആചാര്യദീക്ഷിതനെ അച്ചാൻ ദീക്ഷിതനെന്നാണ് വിളിക്കുന്നത്. (തമിഴിൽ അച്ചാൻ ആചാര്യനാ ണ്). അദ്ദേഹത്തിന് രണ്ട് ഭാര്യമാരുണ്ടായിരുന്നു. ഒരാൾ വൈഷ്ണവകുടുംബവും (ശ്രീവൈകുണ്ഠാ ചാര്യവംശം) മറ്റേ ആൾ ശൈവകുടുംബവും. (സ്മാർത്തരും വൈഷ്ണവരും തമ്മിൽ വിവാ ഹം

അന്ന് പതിവുണ്ട്).രണ്ടാമത്തെ ഭാര്യ തോടരാംബയുടെ നാലു മക്കളിൽ മൂത്തയാളാണ് അപ്പയ്യദീക്ഷിതരുടെ പിതാവ് രംഗരാജാദ്ധ്വരിൻ. അദ്ദേഹവും നിരവധി വൈദികയജ്ഞം നടത്തി. അദ്വൈതവേദാന്തഗ്രന്ഥങ്ങൾ രചിച്ചു. അദ്വൈത വിദ്യാമുകുരം, വിവരണദർപ്പണം മുതലായവ. മൂത്ത മകനാണ് അപ്പയ്യദീക്ഷിതർ ഇളയ മകൻ ആച്ചാൻ ദീക്ഷിതൻ. അദ്ദേഹമാണ് നീലകണ്ഠദീക്ഷിതരുടെ അഛൻവഴിയായ മുത്തഛൻ. ശിവാനന്ദയതീന്ദ്രന്റെ ദീക്ഷിതവംശാവലി, നീലകണ്ഠദീക്ഷിതരുടെ കൃതികൾ ഇവ വെച്ചാണ് എഡി 1552-1626 എന്ന് കാലഗണനം. വൈ. മഹാലിംഗ ശാസ്ത്രി 1520-1593 എന്ന് കാലം ഗണിക്കുന്നു. (സാഹിത്യം, എപ്പിഗ്രാഫി വെച്ച്).

വിജയനഗരരാജാക്കന്മാരുമായി അപ്പ്യയ്യദീക്ഷിതരും ബന്ധം പുലർത്തിയിരുന്നു. വേദാന്തദേശികന്റെ യാദവാഭ്യുദയത്തിനുള്ള വ്യാഖ്യാനത്തിൽ രാമ രായർ, തിമ്മരാജാ, ചിന്നതിമ്മ എന്ന് മൂന്നു രാ ജാക്കന്മാരെ പറയുന്നു. തിമ്മരാജയുടെ മക്കളി ലൊരാളായ ചിന്നതിമ്മയുടെ ചോള,കേരള,പാ ണ്ഡ്യരാജ്യത്തെ ആക്രമണം അപ്പയ്യദീക്ഷിതർ ഇതിൽ വിവരിക്കുന്നു. ദക്ഷിണേന്ത്യയിലെ വൈസ്രോയും സൈന്യാധിപനുമായി ചിന്നതിമ്മ 1542-1550ലാണ് ഇരുന്നത്. 1550ലാവാം അപ്പയ്യദീ ക്ഷിതരുടെ കൃതി. ഇത്രയും മഹത്തായതും വിവിധവിഷയങ്ങളിലെ പാണ്ഡിത്യം കാണിക്കുന്നതുമായ കൃതി രചിക്കുന്ന കാലത്ത് അദ്ദേഹത്തിന് 25-30 വയസ്സായിരിക്കണം.

വംശേ മഹതി സുധാംശോ പാണ്ഡുസുതപ്രവര
ചരിതപരിപൂതേ ആസീദപരമഹിമാ മഹീശ്വരോ
രാമരാജാ ഇതി ഉഡപാദി തിമ്മരാജാ
തതോംബുധേരിവ സുധാമയാത് മണിരാജാ
ഹൃദയംഗമം മുരാരേ യമളഞ്ചക്രേ പ്രഭേവ
ഗോപീദേവീ തേഷു മഹിതേഷു ജയതി
ത്രിദിവാധീശേഷു പത്മബന്ധുരിവ ശ്രീ
ചിന്നതിമ്മരാജാ പ്രതാപനീരാജിതക്ഷമാവലയാ

ചിന്നതിമ്മരാജക്കു ശേഷം ചിന്നബൊമ്മനായക്ക
നാണ് അപ്പയ്യദീക്ഷിതരുടെ രക്ഷിതാവായത്. (വെല്ലൂരിലെ) എഡി 1549-1578 വരെയുള്ള ലിഖി
തങ്ങളിൽ ഇദ്ദേഹത്തിന്റെ നാമമുണ്ട് ശൈവശാ
സ്ത്രഗ്രന്ഥരചനക്ക് അദ്ദേഹമാണ് പ്രേരിപ്പിച്ചതെ
ന്ന് ശിവാർക്കമണിദീപികയിൽ തെളിവുണ്ട്. . (വേദാന്തസൂത്രത്തിന് ശങ്കരാചാര്യഭാഷ്യത്തിനുള്ള
വ്യാഖ്യാനമാണിത്.) ഈ ഗ്രന്ഥം മുഴുമിച്ചപ്പോൾ
ശൈവഭക്തനായ രാജാവ് അപ്പയ്യദീക്ഷിതനെ
സ്വർണ്ണാഭിഷേകം ചെയ്തു. നളചരിതത്തിന്റെ
ആരംഭത്തിൽ നീലകണ്ഠദീക്ഷിതർ ഈ സംഭവം
സമരപുംഗവദീക്ഷിതൻ യാത്രാപ്രബന്ധത്തിൽ
രേഖപ്പെടുത്തിയതായി പറയുന്നു.
ശിവാർക്കമണിദീപികാവസാനലബ്ധകനകസ്നാന
പ്രശംസിതാ സമരപുംഗവയജ്വാനാ യഥാ-
ഹേമാഭിഷേകസമയേ പരിതോ നിഷണ്ണസൌവ
ർണ്ണ സംഹതിമിശാത്ചിന്നബൊമ്മഭൂപ
അപ്പയ്യദീക്ഷിതമണേരനവദ്യവിദ്യാകൽപ്പദ്രുമസ്യ
കുരുതേ കനകാലവാലം.

1582ലെ അടൈയപ്പാലം ലിഖിതം യേന ശ്രീ
ചിന്നബൊമ്മക്ഷിതിപബലഭീദ കീർത്തിരവ്യാഹ

താസീത് എന്നും കാണുന്നു.ആ സ്വർണ്ണം കൊണ്ട് അപ്പയ്യദീക്ഷിതർ തന്റെ ജന്മസ്ഥലത്ത് കാളകണ്ഠേശ്വരം ശിവക്ഷേത്രം പണിതു.

മൂന്നാമത്തെ രക്ഷാധികാരി വെങ്കട 1 എന്ന വെങ്കടദേവരാജൻ സിംഹാസനസ്ഥനനായത് 1585ലാണ്. കുവലയാനന്ദവും ഭാഷ്യസഹിതമായ വിധിരസായനവും വെങ്കടാപതിയുടെ ആവശ്യപ്രകാരമാണ് അപ്പയ്യദീക്ഷിതർ രചിച്ചത്. സീമയില്ലാത്ത കരുണയുടേയും ദാനശീലത്തിന്റേയും മൂർത്തിയാണ് രാജാവെന്ന് അദ്ദേഹം എഴുതുന്നു.രാജഗുരു താത്താചാര്യന്റെ  കീഴിൽ ദീക്ഷിതർ വൈഷ്ണവനായി. എന്നാലും അറവീടു രാജസഭയിലെ തർക്കമത്സരങ്ങളിൽ ശാസ്ത്രവിഷയങ്ങളിൽ അദ്ദേഹം പലപ്പോഴും താത്താചാര്യനെ തോൽപ്പിച്ചിരുന്നു. ചെറുപ്പകാലത്ത് ദീക്ഷിതരുടെ രക്ഷാപുരുഷന്മാരാ യി രണ്ടുപേരും കൂടി ഉണ്ടായിരുന്നു.നരസിം ഹനും ചന്ദ്രശേഖരനും. നരസിംഹൻ അഥവാ വീരനരസിംഹൻ ചെല്ലപ്പ എന്നും സാലുവനാ യകനെന്നും വിളിക്കപ്പെടുന്നു. കൃഷ്ണദേവരായൻ ചോളരാജ്യത്തെ ഗവർണ്ണറാക്കിയത് ഇദ്ദേഹത്തെ യാണ്.നല്ല ഭരണാധികാരിയായ ഇദ്ദേഹം അച്യുതരായനോട്(കൃഷ്ണദേവരായരുടെ പിൻഗാമി) പിണങ്ങിയ 1535ലെ യുദ്ധത്തിൽ നരസിംഹൻ പരാജയപ്പെട്ട് ജയിലിലിലടക്കപ്പെട്ടു. 1545 വരെ ജീവിച്ചിരുന്നു. അക്കാലത്ത് ചിദംബരത്ത് അപ്പയ്യദീക്ഷിതർ നടത്തിയ അവഭൃതയജ്ഞത്തിൽ പങ്കെടുത്തു.

അച്യുതദേവരായകാലത്ത് മധുരയിലെ പാണ്ഡ്യ രാജാവാണ് ചന്ദ്രശേഖരൻ.തഞ്ചാവൂരിലെ വീര ശേഖരചോളൻ അദ്ദേഹത്തെ എതിർത്തപ്പോൾ അച്യുതരായൻ പാണ്ഡ്യനെ സഹായിച്ചു. അച്യു തരായൻ അയച്ച നാഗമനായക്കൻ ചോളനെ തോ ൽപ്പിച്ച് പാണ്ഡ്യന് രാജ്യം തിരിച്ചുകൊടുത്തു. എഡി 1542ലാണ് ഈ പാണ്ഡ്യരാജാവ് അന്തരിച്ച ത്. സിംഹാസനത്തിന് അവകാശികളില്ലാത്തതി നാൽ രാജാവ് നാഗമനായക്കന്റെ മകനായ വിശ്വ നാഥനായിക്കിനെ അനന്തരാവകാശിയായി പ്രഖ്യാ പിച്ചു. എഡി 1558 വരെ വിശ്വനാഥൻ പേരിനു മാത്രമാണ് രാജാവായിരുന്നത്. അക്കാലത്ത് തെ ക്കിന്റെ ആധിപത്യം പൂർണ്ണമായും വിത്തലിനും ചിന്നതിമ്മക്കും (വൈസ്രോയിമാർ) ആയിരുന്നു. അപ്പയ്യദീക്ഷിതന്റെ ജീവിതകഥ ശിവാനന്ദയതീന്ദ്ര ൻ എഴുതിയിട്ടുണ്ട്. അതില് അപ്പയ്യദീക്ഷിതന്റെ പാണ്ഡിത്യം കേട്ടറിഞ്ഞ ചന്ദ്രശേഖരപാണ്ഡ്യൻ സ ഭയിലെ വിദ്വാന്മാരോട് അദ്ദേഹവുമായി വാദ പ്രതിവാദം നടത്താനാജ്ഞാപിച്ചതായും, രത്ന ഖേടശ്രീനിവാസദീക്ഷിതൻ അദ്ദേത്തോടു മത്സരിച്ച് തോറ്റ് പുത്രിയെ വിവാഹം കഴിച്ചു കൊടുത്ത തായും എഴുതിയിട്ടുണ്ട്. അങ്ങനെ 20ആം വയ സ്സിലാണ് മംഗലനായകിയെ ദീക്ഷിതർ വിവാഹം കഴിക്കുന്നത്. എഡി 1580ലെ രണ്ട് സേവപ്പലിഖി തങ്ങളിൽ നിന്ന് അപ്പയ്യദീക്ഷിതർ താത്താചാര്യ, വിജയീന്ദ്രതീർത്ഥ ഇവരുടെ സമകാലീനനാണെന്നും ഈ മൂന്നുപേരും സേവപ്പയുടെ സഭയിൽ (തഞ്ചാ വൂർ) ശൈവാദ്വൈതം, വിശിഷ്ടാദ്വൈതം, ദ്വൈതം എന്ന് മൂന്നു വേദാന്തശാഖകളിൽ ചർച്ചകളിൽ

പങ്കെടുത്തിരുന്നു എന്നും വ്യക്തമായിട്ടുണ്ട്. 1520-1582 വരെ 72 വർഷം അദ്ദേഹം ജീവിച്ചിരുന്നു.ചെറുപ്പകാലത്ത് അദ്ദേഹം വളരെക്കാലം വടക്കേ ഇന്ത്യയിലെ കാശി മുതലായ നഗരങ്ങളിലാണ് ജീവിച്ചത്. അവസാനകാലത്ത് ചിദംബരം നടരാജനെ ആരാധിക്കാനായി അവിടെ താമസമാക്കി. അദ്ദേഹം നടരാജനെ സ്തുതിച്ചെഴുതിയ അവസാനശ്ലോകം ഇപ്രകാരമാണ്.

ചിദംബരമിദം പുരം പ്രഥിതാമേവ പുണ്യസ്ഥലം സുതശ്ച വിനയോജ്ജ്വലാ സുകൃതശ്ച കശ്ചിത് കൃതാ. വയാംസി മമ സപ്തതേരുപരി നൈവ ഭോഗേ സ്പൃഹാ ന കിഞ്ചിദഹമർത്ഥയേ ശിവ പാദം ദിദൃക്ഷേ പരം

ഈ കവിത പാടി നടരാജപാദം കെട്ടിപ്പിടിച്ച് ചുംബിച്ചാണ് മരണം സംഭവിച്ചത്. ശങ്കരാചാര്യരെപ്പോലെ സംസ്കൃതത്തിൽ 108 കൃതികൾ വിവിധവിഷയങ്ങളിലായി അദ്ദേഹവും എഴുതി. മീമാംസയിൽ 5 കൃതികളാണ് കിട്ടിയിട്ടുള്ളത്. വിധിരസായനത്തെ വിമർശിച്ച ഖണ്ഡദേവമിശ്ര ൻ ദീക്ഷിതരെ മീമാംസകമൂർദ്ധ്ന്യ എന്ന് വിളി ച്ചു. ഉപക്രമന്യായത്തെ വിവരിക്കുന്ന ഉപക്രമ പരിക്രമം , വാദങ്ങളേയും സിദ്ധാന്തങ്ങളേയും പൂർവ്വ,ഉത്തരമീമാംസകളിലെ അധികരണങ്ങളെ ആധാരമാക്കിവ്യാഖ്യാനിക്കുന്ന വാദനക്ഷത്രമാല ,ശാസ്ത്രദീപികയുടെ വ്യാഖ്യാനമായ മയൂഖാവലി, മണ്ഡനമിശ്രന്റെ മീമാംസാശാസ്ത്രാനുക്രമണി പോലെ പൂർവ്വമീമാംസയിലെ 12 അദ്ധ്യായത്തിലെ അധികരണങ്ങളേയും പദ്യമായി സംഗ്രഹിച്ച ചിത്രപടം ഇവ മറ്റു മീമാംസാകൃതികളാ ണ്.

ചിത്രപടത്തിന് ലഘുവാർത്തികമെന്നും അതി ന്റെ വ്യാഖ്യാനത്തിന് ലഘുന്യായസുധ എന്നും പേരുണ്ട്.

## വിജയീന്ദ്രഭിക്ഷു ( എഡി 1539- 1597)

വിത്തലാചാര്യന്റെ സന്യാസാശ്രമനാമമാണ് വിജ യാന്ദ്രതീർത്ഥ അഥവാ ഭിക്ഷു എന്നത്. 1574ൽ സേവപ്പയുടെ നിർദ്ദേശപ്രകാരം വിജയനഗരത്തി ലെ രംഗരായ രണ്ടാമൻ തഞ്ചാവൂരിലെ അച്യുത പ്പസമുദ്രം  അഥവാ അറിവിലിമംഗലം ഗ്രാമം വിജയീന്ദ്രഭിക്ഷുവിന് കൊടുത്തു. 104 കൃതികളാ ണ് രചിച്ചിട്ടുള്ളത്. പരതത്വപ്രകാശിക അപ്പയ്യദീ ക്ഷിതന്റെ ശിവതത്വപ്രകാശികയെ എതിർത്തുകൊ ണ്ടുള്ള കൃതിയാണ്. മാദ്ധ്വമതകണ്ടകോദ്ധാരം ദ്വൈതമതത്തിനെതിരായ വാദങ്ങളെ എതിർക്കു ന്നു. സുഭദ്രാധനഞ്ജയം ഫിലോസഫർ മാത്രമല്ല, കവിയുമാണ് താനെന്ന് തെളിയിക്കുന്നു. ന്യായാ ദ്ധ്വദീപിക, മീമാംസാനയകൌമുദി ഉപസംഹാര വിജയം ഇവ മീമാംസാകൃതികളാണ്. ((ഉപക്രമ പരാക്രമത്തിന് അപ്പയ്യദീക്ഷിതർക്ക് മറുപടി) .ന്യായാദ്ധ്വദീപികയിൽ പൂര്ണ്ണബോധൻ(ആനന്ദതീ ർത്ഥൻ) ജയഗോവിന്ദൻ, വ്യാസദേശികൻ (ബ്രഹ്മ ണ്യഗുരുശിഷ്യൻ) സുരേന്ദ്രതീർത്ഥൻ ഇവരെ സ്മരിക്കുന്നു. സുരേന്ദ്രതീർത്ഥനാണ് വിജയേന്ദ്രതീ ര്ത്ഥന്റെ ഗുരു. വ്യാസരായനെന്ന വ്യാസദേശിക നാണ് ആത്മീയഗുരു. സർവ്വതന്ത്രസ്വതന്ത്ര, ചതുഷ ഷ്ടികലാവല്ലഭ മുതലായ നാമങ്ങളിലാണ് ഇദ്ദേ ഹം അറിയപ്പെടുന്നത്.

## വെങ്കടേശ്വരദീക്ഷിതൻ ( എഡി 1600)

ഗോവിന്ദദീക്ഷിതപുത്രനാണ്.
കൌടല്യനിലാരംഭിച്ച് അവസാനത്തെ
പണ്ഡിതമന്ത്രിയാണ് ഗോവിന്ദദീ ക്ഷിതർ.
ബോധായനഗോത്രത്തിലെ കർണ്ണാടകബ്രാ
ഹ്മണനാണ്. തഞ്ചാവൂരിലെ മൂന്നു രാജാക്കന്മാരു
ടെ മന്ത്രിയായിരുന്നു. സേവപ്പ, അച്യുതപ്പ, രഘു
നാഥ. അച്യുതപ്പ, രഘുനാഥ ഇവരുടെ വിദ്വത്സഭ
യിലാണ് വേങ്കടേശ്വരദീക്ഷിതർ. ഉണ്ടായിരുന്നത്.
അദ്ദേഹത്തിന്റെ സഹോദരനായ യജ്ഞനാരായണ
ദീക്ഷിതരുടെ സാഹിത്യരത്നാകരമെന്ന പ്രസിദ്ധ
കാവ്യത്തിൽ പിതാവ് മന്ത്രിയായിുന്ന മൂന്നു
രാജാക്കന്മാരേയും പറയുന്നുണ്ട്. കാവ്യം രഘു
നാഥനായിക്കിന്റെ സംഭാവനകളെയാണ് പ്രകീ
ർത്തിക്കുന്നത്.

വെങ്കിടേശ്വരദീക്ഷിതർ
രാജചൂഡാമണിദീക്ഷിതരു ടേയും
നീലകണ്ഠദീക്ഷിതരുടേയും ഗുരുവാണ്.
തന്ത്രശിഖാമണിയിൽ രാജചൂഢാമണിദീക്ഷിതർ
ഇപ്രകാരം പറയുന്നു:-
വെങ്കിടേശ്വരദീക്ഷിതർ(വെങ്കിടേശ്വരമഖി)
ഗോവി ന്ദദീക്ഷിതരുടേയും നാഗമാംബയുടേയും
മകനാണ്. എല്ലാ ശാസ്ത്രശാഖകളിലും
പണ്ഡിതനായിരു ന്നു. അഗ്നിചയനം വാജപേയം
മുതലായ യജ്ഞങ്ങൾ ചെയ്തിട്ടുണ്ട്.
സാഹിത്യസാമ്രാജ്യം എന്നകാവ്യവും,
കർമ്മാന്തരവാർത്തികവും തുപ്ടീകക്ക്
വാർത്തികാഭരണമെന്ന വ്യാഖ്യാന വും
രചിച്ചിട്ടുണ്ട്. മീമാംസയിൽ വാർത്തികാഭ
രണമാണ് അദ്ദേഹത്തിന്റെ മുഖ്യകൃതി.
യജ്ഞവേദിയുടെ കണക്കുകൾ പറയുന്ന ശുൽബ

മീമാംസയും രചിച്ചിട്ടുണ്ട്. ബോധായനകൽപ്പസൂത്രത്തെ ആധാരമാക്കിയാണ് ഇത്. കർമ്മാന്തവാർത്തികം ബോധായനകൽപ്പസൂത്രത്തിന്റെ ഒരു ഭാഗമായ കർമ്മാന്തസൂത്രത്തെ ആധാരമാക്കിയാ ണ്. ഇതിൽ പിതാവ് ഗോവിന്ദദീക്ഷിതൻ അദ്വൈതവിദ്യാചാര്യനാണെന്ന് പറയുന്നുണ്ട്. അദ്ദേഹം അഗ്നി, ചിതി, സർവ്വതോമുഖം, അപ്തോര്യാമം, വാജപേയം ഇവ അനുഷ്ഠിച്ചിട്ടുണ്ടെന്നും പറ യുന്നു.

സംഗീതഗ്രന്ഥമായ ചതുർദണ്ഡപ്രകാശിക വെങ്കടമഖിയുടേതാണ്. സംഗീതത്തിലെ താളം, മേളം ഇവയെ ഈ ഗ്രന്ഥം പ്രതിപാദിക്കുന്നു. ദക്ഷിണേന്ത്യൻ സംഗീതശാസ്ത്രവിദ്യാർത്ഥികൾക്ക് ഈ ഗ്രന്ഥം കാരണം വെങ്കടമഖി പ്രസിദ്ധനാണ്.

## നാരായണഭട്ടൻ (എഡി 1560-1656)

അപ്പയ്യദീക്ഷിതർക്കും വെങ്കടമഖിക്കും ശേഷവും മീമാംസാന്യായപ്രകാശകാരനായ ആപദേവനു മുമ്പുമായി കേരളത്തിൽ ജീവിച്ച പ്രസിദ്ധകവിയാണ് ഇദ്ദേഹം മേൽപ്പത്തൂരെന്ന പേരിലാണ് അറിയപ്പെടുന്നത്. (ഉപരിനവഗ്രാമം). മീമാംസാപണ്ഡിതനായ മാതൃദത്തനാണ് പിതാവ്. അമ്മ പരമേശ്വരനും വാസുദേവനും ജനിച്ച പയ്യൂർ ഭട്ടതിരികുടുംബത്തിലെയാണ്. മാതാപിതാക്കൾ ഇപ്രകാരം മീമാംസാസമ്പ്രദായക്കാരാണ്. മാനമേയോദയമെന്ന പ്രകരണകൃതി നാരായണഭട്ടതിരിയുടേതാണ്. ഇത് തന്ത്രവാർത്തികത്തിന് വ്യാഖ്യാനവും നിബന്ധനവുമാണ്.
അച്യുതപ്പിഷാരടിയാണ് കാവ്യാലങ്കാരങ്ങളും വ്യാകരണശാസ്ത്രവും പഠിപ്പിച്ചത്. ദ്വിജനല്ലാത്തതിനാൽ പിഷാരടി ശ്രൌതസാഹിത്യം ദ്വിജനായ

ഭട്ടതിരിക്ക് പഠിപ്പിച്ചില്ല. എന്നാൽ ഒരു ഗുരുവെ യല്ലാതെ സ്വീകരിക്കില്ലെന്ന ഭട്ടതിരിയുടെ പ്രതി ജ്ഞക്ക് വഴങ്ങി ഒടുവിൽ അതും പഠിപ്പിച്ചു എന്ന് ഐതിഹ്യം.അച്യുതപ്പിഷാരടിയുടെ വാതം മാറ്റാനായി മേൽപ്പത്തൂർ അത് സ്വീകരിച്ചതും, രോഗശാന്തിക്ക് ഗുരുവായൂരിൽ ഭജിച്ചതും നാ രായണീയം എഴുതിയതും പ്രസിദ്ധമാണ്. (ഞാനും വാതരോഗശമനത്തിന് നാരായണീയം മലയാളത്തി ലേക്ക് പരിഭാഷപ്പെടുത്തി അതിന്റെ അത്ഭുത ശക്തി അറിഞ്ഞവളാണ്).

പ്രക്രിയാസർവ്വസ്വം എന്ന വ്യാകരണഗ്രന്ഥം ഭട്ട തിരിയുടേതാണ്. അതിൽ തനിക്ക് മൂന്നു ഗുരുക്ക ന്മാരുണ്ടെന്ന് ഭട്ടതിരി രേഖപ്പെടുത്തുന്നു. മീമാംസ മാതൃദത്തനെന്ന പിതാവും, തർക്കശാസ്ത്രം മാധ വാര്യനും പിഷാരടി വ്യാകരണം അലങ്കാരം ഇ വയും പഠിപ്പിച്ചതായാണ് അദ്ദേഹം എഴുതിയി രിക്കുന്നത്. ചമ്പുശൈലിയിൽ പുരാണങ്ങളെ ആസ്പദമാക്കി എഴുതിയ അദ്ദേഹത്തിന്റെ പ്രബ ന്ധങ്ങൾ മലബാറിലെ ചാക്യാന്മാർക്കിടയിൽ പോപ്പുലറാണ്. മാനം, മേയം ഇവയെ പറയാ നുദ്ദേശിച്ച് എഴുതിത്തുടങ്ങിയ മാനമേയോദയം മാനം മാത്രം എഴുതി അദ്ദേഹം നിർത്തിക്കള ഞ്ഞു. 6 മാനം അഥവാ പ്രമാണങ്ങളെ (പ്രത്യയ ക്ഷം, അനുമാനം,ശബ്ദം,ഉപമാനം,അർത്ഥാപത്തി, അനുപലബ്ധി) ഭാട്ടമതം സ്വീകരിച്ച പ്രകാരം ഇതി ൽ പറയുന്നു.  കുമാരിലഭട്ടന്റെ ശ്ലോകവാർത്തിക ത്തെയാണ് പിന്തുടരുന്നത്. (മേയം കോഴിക്കോട്ടെ മാനവേദന്റെ സദസ്യനായ മറ്റൊരു നാരായണൻ പിന്നീട് 17ആം നൂറ്റാണ്ടിൽ എഴുതി.) കുമാരില ന്റെ നഷ്ടമായ ബൃഹത്ടീക മേൽപ്പത്തൂരിന്റെ

കൈവശം ഉണ്ടായിരുന്നിരിക്കണം. അതിൽനിന്ന് ഉദ്ധരണികളുണ്ട്. ചിദാനന്ദനേയും ന്യായനിർണ്ണയ കാരനേയും അദ്ദേഹം പറയുന്നുണ്ട്. പദ്യത്തിലാണ് മാനമേയോദയം എഴുതിയിരിക്കു ന്നത്. ന്യായസംബന്ധമായ പദങ്ങൾക്ക് ഗദ്യത്തിലു ള്ള വിശദീകരണവുമുണ്ട്. ഗുരുമാതാസമ്പ്രദായ ത്തെ(പ്രഭാകര) പലയിടത്തും പറയുന്നു, അതിനെ ഖണ്ഡിക്കയും ചെയ്യുന്നു.തർക്കവാർത്തികത്തിനു ള്ള നിബന്ധന അജിതത്തെപ്പോലെയും, ന്യായസു ധയിൽനിന്ന് വ്യത്യസ്തമായും ലളിതമായി തർക്ക വാർത്തികത്തെ വിശദമാക്കുന്നു. പ്രക്രിയാസർവ്വസ്വം വ്യാകരണഗ്രന്ഥമാണ്. നാരാ യണഭട്ടതിരി ഈ ഗ്രന്ഥം ഭട്ടോജിദീക്ഷിതന്ന് കാ ണിച്ചു. (സിദ്ധാന്തകൌമുദി, പ്രൌഢമനോരമ, കൌസ്തുഭം ഇവയുടെ കർത്താവ്). ഇത് കണ്ട ദീക്ഷിതർ തന്റെ ധാതുവ്യാഖ്യാനം വളരെ പരിമി തമാണെന്ന് പറഞ്ഞുവത്രെ. ഇതിനെ പരിഹരി ക്കാനായി ദീക്ഷിതർ ധാതുകാവ്യം എഴുതി. 3000 മൂലധാതുക്കളെ ഈ കാവ്യം പറയുന്നുണ്ട്.

നാരായണീയം അവസാനിപ്പിച്ചത് എഡി 1587ലാ ണ്. (കലിദിനസംഖ്യ വെച്ച്) അന്ന് അദ്ദേഹത്തിന് 37 വയസ്സാണ്. പ്രക്രിയാസർവ്വസ്വം യത്ന ഫല പ്രസൂ സ്യാത്, കൃതരാഗരസോദയ എന്ന് രണ്ട് കലിവാക്യം തരുന്നു. ഇവ എഡി 1617 ഫെബ്രു വരി-മാർച്ചിലാണ്. 106 വയസ്സുവരെ ഭട്ടതിരി ജീവിച്ചിരുന്നു. 1656 വരെ ജീവിച്ചിരുന്നു.

## ലൌഗാക്ഷിഭാസ്കരൻ (എഡി 1600)

അർത്ഥസംഗ്രഹകർത്താവ്. അദ്ദേഹത്തിന്റെ തർക്കകൌമുദിയും ന്യായപദ്ധതിയുടെ പ്രകരണ

ഗ്രന്ഥമാണ്. ഇക്കാലത്ത് ശങ്കരഭട്ടനും ആപദേവ നും ഖണ്ഡദേവമിശ്രയും രാജചൂഡാമണിദീക്ഷിത നും വെങ്കടാദ്ധ്വരിയും സോമനാഥദീക്ഷിതനും യജ്ഞനാരായണദീക്ഷിതനും മീമാംസാഗ്രന്ഥരച നയിൽ ഏർപ്പെട്ടിരുന്നു.

## ശങ്കരഭട്ടൻ ( 1550-1620)

നാലു ഗ്രന്ഥങ്ങളാണ് ഇദ്ദേഹത്തിന്റേത്. പദ്യരൂപ ത്തിലുള്ള മീമാംസാസാരസംഗ്രഹം, മീമാംസാബാ ലപ്രകരണം , പ്രകാശം എന്ന ശാസ്ത്രദീപികാ വ്യാഖ്യാനം , വിധിരസായനദൂഷണം എന്ന് അപ്പ യ്യദീക്ഷിതരുടെവിധിരസായനത്തെ നിരസിക്കുന്ന കൃതി.ഖണ്ഡദേവനും അപ്പയ്യദീക്ഷിതർക്കും ഇട യിലുള്ള കാലത്താണ് ഇദ്ദേഹം ജീവിച്ചത്. പ്ര യോഗരത്നകർത്താവായ നാരായണഭട്ടന്റെ പുത്രനാണ് ശങ്കരഭട്ടൻ. രാമേശ്വരഭട്ടനാണ് നാരാ യണഭട്ടന്റെ പിതാവ്. കാശിയിലെ ഗോവിന്ദഭട്ട നാണ് രാമേശ്വരഭട്ടന്റെ പിതാവ്. ശങ്കരഭട്ടന്റെ സഹോദരനായ രാമകൃഷ്ണഭട്ടനും കുമാരില. ന്റെ തന്ത്രവാർത്തികത്തിന് വ്യാഖ്യാനം രചിച്ചി ട്ടുണ്ട്

## ആപദേവൻ ( എഡി 1580-1650)

ആപദേവന്റെ പുത്രനായ അനന്തഭട്ടനിൽ നിന്ന് വംശവൃക്ഷം ലഭിക്കുന്നു. അനന്തദേവൻ രണ്ടാ മന്റെ സ്മൃതികൌസ്തുഭം തരുന്ന വംശവൃക്ഷം-

ഏകനാഥൻ, ആപദേവൻ, അനന്തദേവൻ 1, ആപ ദേവൻ (ന്യായപ്രകാശകാരൻ), അനന്തദേവൻ ര ണ്ടാമൻ (സ്മൃതികൌസ്തുഭകാരൻ). ശ്രീഭാഗബഹ ദൂരചന്ദ്രനൃപന്നു വേണ്ടിയാണ് സ്മൃതികൌസ്തു ഭം എഴുതിയത്.മഹാരാഷ്ട്രത്തിലെ പ്രസിദ്ധനായ

സന്ത് ഏകനാഥൻ ഗോദാവരീതീരത്ത് നിരവധി വൈദികയാഗങ്ങൾ നടത്തി ജീവിച്ചിരുന്ന കൃഷ്ണഭക്തനാണ്. ഈ വംശമാണ് ആപദേവന്റേത്. 1620-1690 വരെയാണ് അനന്തദേവൻ രണ്ടാമന്റെ കാലം. കാരണം ബൈഗ് ബഹദൂർ ചന്ദ്രകാലം 1645-1675 ആണ്.

മീമാംസാന്യായപ്രകാശം ദ്വാദശലക്ഷണിയെ വ്യാഖ്യാനിക്കുന്നു. അതിദേശം,ഊഹം,ബാധ,തന്ത്രം, പ്രസംഗം ഇവയെ ഇത്ര ഭംഗിയായി അവതരി പ്പിച്ച മറ്റൊരു ഗ്രന്ഥമില്ല. ലളിതവും എളുപ്പവും മാണ് ശൈലി. സോമേന യജേതാ എന്നതിന്റെ ചർച്ച, ആഖ്യാതപ്രത്യയത്തിന്റെ പ്രധാനഭാഗം അർത്ഥഭാവനയാണെന്ന വിവരണം, അംഗത്വത്തിന്റെ പ്രകരണപ്രമാണം, നാമധേയത്തിന്റെ നാലു പ്രമാണത്തെ വിവരിക്കുന്നത്,ലീനാർത്ഥമായ പ്രവർത്തനം ഇവയെല്ലാം ഗ്രന്ഥകാരൻ മനോഹരമായി പറയുന്നു എന്ന് പണ്ഡിതാഭിപ്രായം. വേദാന്തസാരത്തിന് വ്യാഖ്യാനവും അദ്വൈതവേദാന്തത്തിന് പ്രകരണഗ്രന്ഥവും അദ്ദേഹത്തിന്റേതായി ഉണ്ട്.

## ഖണ്ഡദേവമിശ്ര ( എഡി 1575-1665)

കേരളത്തിലെ നാരായണഭട്ടനെപ്പോലെ അപ്പയ്യദീക്ഷിതരുടെ സമകാലീനനാമ് ഖണ്ഡദേവമിശ്രനും. കാശിയിലോ ബംഗാളിലോ ആവണം ജന്മദേശം. അപ്പയ്യദീക്ഷിതരെ കാശിയുൽ വെച്ചു കണ്ട അദ്ദേഹം മീമാംസാകൌസ്തുഭത്തിൽ മീമാംസകമൂർദ്ധന്യനെന്ന് വിളിക്കുന്നു.രുദ്രദേവപുത്രനാണ്. രസഗംഗാധരത്തിൽ ജഗന്നാഥപ്ണ്ഡിതൻ പരാമർശിക്കുന്നുണ്ട്.17ആം നൂറ്റാണ്ടിൽ ഷാജഹാന്റെയും ദാരാ

ഷുക്കോവിന്റേയും ദില്ലിസഭയിലും കാമരൂപത്തിലെ പ്രാണനാരായണന്റെസഭയിലുമുണ്ടായിരുന്ന പെരുഭട്ടനെന്ന ജഗന്നാഥപണ്ഡിതന്റെ പിതാവിന്റെ ഗുരുനാഥനായിരുന്നു മീമാംസാപണ്ഡിതനായ രുദ്രദേവൻ.ജഗന്നാഥപണ്ഡിതനും അപ്പയ്യദീക്ഷിതന്നും ഇടയിലാണ് ഖണ്ഡദേവകാലം. ഖണ്ഡദേവൻ 1665ലാണ് അന്തരിച്ചത്. ഭട്ടകൌസ്തുഭം ഭട്ടദീപിക ഭട്ടരഹസ്യം എന്ന് മൂനാനു മീമാംസാഗ്രന്ഥങ്ങൾ രചിച്ചു. ഭാഷ്യകാര,വാർത്തികാകാര, പാർത്ഥസാരഥിമിശ്ര, ഭവദേവഭട്ട, സോമേശ്വരഭട്ട എന്നിവരെ പ്രാചീനചിന്താഗതിയുള്ളവരെന്ന് തന്റെ കൃതികളിൽ വിമർശിച്ച അദ്ദേഹം ഭാട്ടമതത്തിന് നവീനചിന്താഗതിയും ഭാഷയും നൽകി.ഭാട്ടകൌസ്തുഭം ബലാബലാധികരണം വരെയുള്ള സൂത്രങ്ങളുടെ വിശദമായ വ്യാഖ്യാ.നമാണ്. അവയുടെ അധികരണസ്വരൂപം നൽകുക മാത്രമല്ല നിരവധി ചോദ്യങ്ങളുന്നയിക്കയും ചെയ്യുന്നു.ന വ്യനൈയായികന്മാരുടെ ശൈലിയാണ് പിന്തുടരുന്നത്. നവ്യന്യായം അറിയാവുന്ന വിദ്യാർത്ഥികൾക്ക് എളുപ്പം മനസ്സിലാവുന്ന ശൈലിയും ഭാഷയുമാണ്. അധികരണാർത്ഥങ്ങളും മീമാംസകർ സ്വീകരിച്ചിട്ടുള്ള ശാബ്ദബോധപദ്ധതിയും  വിശദമായി പ്രതിപാദികക്കുന്നു . ഭാട്ടദീപികക്ക് ഭാഷ്യം രചിച്ച ശംഭുഭട്ടനെന്ന ശിഷ്യന്റെ അഭിപ്രായം തർക്കപാദം 1-1, 1-7 ഖണ്ഡദേവൻ ഭാട്ടകൌസ്തുഭത്തിലോ ഭാട്ടദീപികയിലോ വിശദീകരിച്ചിട്ടില്ല എന്നാണ്. എന്നാൽ മറ്റു രണ്ട് വ്യാഖ്യാതാക്കളായ ഭാസ്കരാചാ ര്യനും വഞ്ചീശ്വരയജ്വാനും ഭാട്ടദീപികയുടെ ത ർക്കപാദം മുഴുവനും ഭാഷ്യം രചിച്ചുകാണുന്നു. ഇത് കൂട്ടിച്ചേർത്തതാണോ എന്ന് സംശയമാണ്.

.ന്യായമാലാവിസ്രം ശാസ്ത്രദീപിക ഇവയെ പോലെ നിബന്ധനഗ്രന്ഥമാണ്. - രണ്ടാമത്തെ പുസ്തകമാണ് ഭാട്ടദീപിക. ശാസ്ത്രദീപികയുടെ മാതൃകയിലാണ് രചന. കൌസ്തുഭത്തിന്റെ സം ഗ്രഹമായ ഇതിനെ മനസ്സിലാക്കാൻ ഭാട്ടകൌസ്തു ഭം കൂടി  റഫർ ചെയ്യണം.  ഖണ്ഡദേവന്റെ തന തായ സംഭാവന മൂന്നുവിധികളെ നിർവ്വചിച്ചതും (അപൂർവ്വവിധി, നിയമവിധി, പരിസംഖ്യാവി ധി),വാർത്തികത്തിലെ നിർവ്വചനത്തെയും അപ്പയ്യ ദീക്ഷിതരുടെ ലിധിരസായനത്തേയും  ഖണ്ഡിച്ച തുമാണ്.

വിധിരത്യന്തമപ്രാപ്തേ നിയമ പാക്ഷികേ സതി തത്ര ചാന്യത്ര ച പ്രാപ്തൌ പരിസംഖ്യേതി കീർത്യതേ . കൂടാതെ ആകൃത്യധിധർമ്മത്തിലെ ജാതിശക്തിവാദം, ഷഡ്ലിദ്ധിപേടിക, ( ഗൌണി എന്ന ശബ്ദവൃത്തി ലക്ഷണത്തിൽനിന്ന് വിഭിന്ന മായി പ്രയോഗിക്കേണ്ട 6 അവസ്ഥകൾ0, ലിങ് പ്രത്യയത്തിൽ പ്രവർത്തനവും യത്നവും വിധി പ്രത്യയവും ആഖ്യാതപ്രത്യയവുമായി പ്രാധാ ന്യം കർമ്മഭേദവും അംഗത്വവും ക്രമവും വെച്ച് 6 പ്രമാണങ്ങളുടെ നിർവ്വചനം, പുരുഷാ ർത്ഥത്വവും ക്രത്വർത്ഥത്വവും അവയുടെ പ്രയോ ജകത്വവും പ്രയോജ്യത്വവും വെച്ച് വിശദീകര ണം, അതിദേശം ഊഹം ബാധ ഇവയുടെ നിർവ്വ ചനം ഇവയെല്ലാം ഖണ്ഡദേവന്റെ തനിമകളായി ചൂണ്ടിക്കാട്ടപ്പെടുന്നു.

ഭാട്ടരഹസ്യം ശാബ്ദബോധപദ്ധതിയെ മാത്രം പറ യുന്ന കൃതിയാണ്. നവന്യായമാർഗ്ഗത്തിൽ ഗദാധ രഭട്ടാചാര്യന്റെ വ്യുത്പത്തിവാദത്തോടും കൌ

ണ്ഡഭട്ടന്റെ  ഭൂഷണസാരത്തോടും നവ്യവൈയാക രണമാർഗ്ഗത്തിൽ, നാഗോശഭട്ടന്റെ മഞ്ജുഷയോടും കിട പിടിക്കുന്ന കൃതിയാണ്. ധർമ്മമീമാംസയായ ഭാട്ടരഹസ്യം ധർമ്മാധർമ്മനിർവ്വചനത്തോടെ തുട ങ്ങുന്നു.ചോദനാലക്ഷണോ അർത്ഥോ ധർമ്മാഃ.പിന്നെ ഇന്നതു ചെയ്യാം ഇന്നതു പാടില്ല എന്ന വിധിപ്രത്യയത്തിലെ അർത്ഥചിന്തനമാണ്. പ്രവർത്തനം നിവർത്തനം ഇവയെ പറയുമ്പോൾ നൈയായികരുടെ ഇഷ്ടസാധനത്വം, കൃതിസാദ്ധ്യ ത്വം, ബലവദനിഷ്ടാനനുബന്ധിത്വം ഇവയെ പറ യുന്നു. വാക്യത്തിൽ ക്രിയാശബ്ദമാണ് ശാബ്ദബോ ധത്തിലേക്ക് നയിക്കുന്നതെന്നും അതാണ് പ്രധാന മെന്നും പറയുന്നു. പ്രസിദ്ധമായ ഭാഷയിൽ പ്ര വൃത്തി ഭാവനയാണ്.  യാസ്കന്റെ നിരുക്തം ഭാവപ്രധാനമാഖ്യാതം. ഇവിടെ വൈയാകരണ ന്മാരേയും നൈയായികരേയും ഖണ്ഡിച്ച് ഖണ്ഡ ദേവൻപറയുന്നത് ശാബ്ദബോധത്തിൽ നയിക്കുന്ന ആശയം പ്രഥമാന്താർത്ഥവും ധാത്വർത്ഥവുമാണ്. പിന്നെ ലൌകികാർത്ഥവും ധാത്വർത്ഥവും ആ ഖ്യാതാർത്ഥവും  . വാക്യത്തിലെ 7 അംഗങ്ങ ളുടെ പ്രാധാന്യം ഇവിടെ വിശദമാക്കുന്നു.

ഇന്ത്യയിലെ വ്യത്പത്തിവാദം എന്ന സാഹിത്യ ശാഖ പളരെ പുരാതനമാണ്. 16 17 നൂറ്റാണ്ടോ ടെ മീമാംസ. ന്യായ, വ്യാകരണശാഖകളിൽ ഇതി്ന് ഒരു പുതിയ ഉണർവ്വും വികാസവുമുണ്ടായി. താരതമ്യഭാഷാശാസ്ത്രം ( സെമാന്റിക്ക്), നാലു തരം വാക്കുകളെ (യൌഗികം, രൂഢം, യോഗാ രൂഢം, യൌഗികാരൂഢം)വിശദമാക്കുന്നവിധം, ശബ്ദവൃത്തി (സിഗ്നിഫിക്കേറ്റീവ് ശക്തി) ,അഭിധ ,

ലക്ഷണാ, ഗൌണീ, വ്യാഞ്ജന ഇവ വാക്കിന്റെ അഥവാ ഭാഷയുടെ ചരിത്രം നോക്കുന്നവർക്ക് വളരെ ഉപകാരപ്രദമാണ്. മൂന്നു ശീർഷകത്തിലാണ് ഇത് ചെയ്തിരിക്കുന്നത്. സാമാന്യം, വിശേഷം , ആദേശം.

## രാജചൂഡാമണിദീക്ഷിതൻ( എഡി 1580-1650)

രാജചൂഡാമണിദീക്ഷിതരുടെ വംശവൃക്ഷം പിൻഗാമികളിലൊരാളായ ബാലയജ്ഞവേദേശ്വരൻ രുഗ്മിണീകല്യാണത്തിന്റെ വ്യാഖ്യാനത്തിൽ തന്നിട്ടുണ്ട്. ഭവസ്വാമിയിൽനിന്ന് ആരംഭിക്കുന്നു. മകൻ ശ്രീകൃഷ്ണൻ, പേരക്കുട്ടി കുമാരഭവസ്വാ മിൻ.

1. ഭവസ്വാമിൻ 1
2. ശ്രീകൃഷ്ണൻ
3. കുമാരഭവസ്വാമിൻ 2
4. ശ്രീകൃഷ്ണാര്യൻ
5. ഭവസ്വാമിൻ. 3 ലക്ഷ്മി ഭാര്യ
6. രത്നഖേടശ്രീനിവാസദീക്ഷിതർ. രണ്ട് ഭാര്യമാർ
7. ആദ്യഭാര്യയിൽ കേശവദീക്ഷിതനും അർദ്ധനാരീ ശ്വരദീക്ഷിതനും. രണ്ടാം ഭാര്യയിൽ യജ്ഞനാ രായണ അഥവാ

രാജചൂഡാമണിദീക്ഷിതൻചെറുപ്പത്തിൽ മാതാപിതാ ക്കളെ നഷ്ടമായ രാജചൂഡാമണിയെ അർദ്ധനാരീശ്വ രനാണ് വളർത്തിയത്.കമലിനീകളഹംസമെന്ന നാടി ക ആറാം വയസ്സിലാണ് എഴുതിയത്. കാവ്യദർപ്പ ണം എന്ന സ്വന്തം കൃതിയിൽ ഇതുവരെ 27 ഗ്ര ന്ഥം എഴുതിയതായി പറയുന്നു. വെങ്കടമഖിയുടെ

ശിഷ്യനായിരുന്നു. മീമാംസാഗ്രന്ഥങ്ങൾ മൂന്നെണ്ണം. തന്ത്രശിഖാമണി, സങ്കർഷമുക്താവലി, കർപ്പൂരവാർത്തികാ. തന്ത്രശിഖാമണി വെങ്കടമഖി പറഞ്ഞ് രചിച്ച ദ്വാദശലക്ഷണിയുടെ വ്യാഖ്യാനമാണ്. 1636 ലാണ് ഇത് രചിച്ചത്. ധീമാന്മാന്യേ ശകസ്യാബ്ദേ ഹായനേ ചേശ്വരാഭിധേ ചൂഡാമണീ കലയതേ യജ്വാ തന്ത്രശിഖാമണീം. (ശകം 1559)

സങ്കർഷമുക്താവലി ന്യായമുക്താവലി എന്നും അറിയുന്നു. ഇത് കിട്ടിയിട്ടില്ല. കർപ്പൂരവാർത്തികം ശാസ്ത്രദീപികയുടെ വ്യാഖ്യാനമാണ്.

## വെങ്കടാദ്ധ്വരിൻ (എഡി 1590-1660)

നീലകണ്ഠദീക്ഷിതന്റേയും രാജചൂഡാമണിയുടെയും സമകാലീനനാണ്. അദ്ദേഹത്തിന്റെ വിശ്വഗുണാദർശ ചമ്പു വംശവൃക്ഷത്തോടെ ആരംഭിക്കുന്നു.

കാഞ്ചീമണ്ഡലമണ്ഡനസ്യ മഖിനാ കർണ്ണാടഭൂഭൃത്ഗുരോ താതാര്യസ്യ ദിഗന്തകാന്തയശസോ യെ ഭാഗിനേയം വിദു
അസ്തോകാദ്ധ്വരകർത്തുരപ്പയഗുരോരസൈ്യശ വിദ്വാന്മണേ പുത്ര ശ്രീ രഘുനാഥദീക്ഷിതകവി പൂർണ്ണോ ഗുണൈരേധതേ

തത്സുതസ്തർക്കവേദാന്തതന്ത്രവ്യാകൃതിചിന്തക വ്യക്തം വിശ്വഗുണാദർശം വിധത്തേ വെങ്കടാദ്ധ്വരി.

വിജയനഗരരാജാവ് വെങ്കടപതിയുടെ ആചാര്യനാ യ താത്താചാര്യവംശമാണ്. (അപ്പയ്യദീക്ഷിതരുടെ എതിരാളിയായിരുന്നു) അച്ഛന്റെ അച്ഛൻ അപ്പയ്യ താതാര്യന്റെ മരുമകനായിരുന്നു, വേദയജ്ഞം ചെ യ്ത വിദ്വാനായിരുന്നു, അപ്പയ്യയുടെ മകൻ രഘുനാഥദീക്ഷിതരുടെ (കവി) മകനായി ഒരു

വെങ്കടാദ്ധ്വരി ഉണ്ടായിരുന്നു. അദ്ദേഹവും തർക്കം, വേദാന്തം, മീമാംസ, വ്യാകരണാദികളിൽ വിദ്വാ നായിരുന്നു. കാഞ്ചീപുരത്തിലെ അരസാണിപ്പള്ളിഗ്രാ മത്തിലായിരുന്നു (വടക്കൻ ആർക്കോട്ട് ജില്ല) വാ സം. അദ്ദേഹം വിധിത്രയപരിത്രാണം, മീമാംസാമ കരന്ദം എന്ന് രണ്ട് കൃതികളെഴുതി. രണ്ടാമത്തേത് ധർമ്മസംബന്ധിയായ അർത്ഥവാദത്തെ പുരസ്ക രിച്ചാണ്. അദ്ദേഹത്തിന്റെ വിശ്വഗുണാദർശം രാമായണം കഴിഞ്ഞാൽ പിന്നത്തെ മഹത്തായ ചമ്പുവാണ്.താൻ ആത്രേയഗോത്രമാണെന്നും ഈ കൃതിയിൽ പറയുന്നുണ്ട്.

## രാഘവേന്ദ്രയതി ( എഡി 1600-1670)

വിജയേന്ദ്രതീർത്ഥയുടെ രണ്ടാമത്തെ ആത്മീയപി ൻഗാമിയാണ്.50 ഗ്രന്ഥങ്ങളെഴുതി. പരിമള ജയതീ ർത്ഥന്റെ ന്യായസുധാവ്യാഖ്യാനമാണ്. മീമാംസാഗ്ര ന്ഥം ഭാട്ടസംഗ്രഹമാണ്. ഇത് പൂർവ്വമീമാംസാസൂ ത്രവ്യാഖ്യാനമാണ്. നീലകണ്ഠദീക്ഷിതർ ഇതിനെ പ്രശംസിച്ചിട്ടുണ്ട്.

മാതാപിതാക്കൾ തിമ്മണ്ണഭട്ടനും ഗോപമ്മയും. കന കാചലഭട്ടൻ അച്ഛന്റെ അച്ഛനും കൃഷ്ണഭട്ടൻ കന കാചലഭട്ടന്റെ അച്ഛനും. ഗുരു സുധീന്ദ്രഗുരുപാദർ. യഥാർത്ഥനാമം വേണീ(വാണീ)വെങ്കണ്ണഭട്ടനെന്നാണ്. കൃഷ്ണഭട്ടൻ കുംഭകോണം വിട്ട് വിജയനഗരത്തി ലേക്ക് പോയി, അവിടെ രാജസഭയിലെ പ്രസിദ്ധ വൈയാകരണനായി. വിജയനഗരം പതിച്ചതോടെ കാഞ്ചിയിലേക്ക് വന്നു. ചിദംബരത്തുനിന്ന് അഞ്ച് നാഴിക അകലെ ഭുവനഗിരിയിൽവെച്ച് വെങ്കണ്ണ

ഭട്ടൻ വിവാഹിതനായി. ബെല്ലാരിജില്ലയിലെ തുംഗഭദ്രാതീരത്ത് മന്ത്രാലയത്തിലാണ് അദ്ദേഹ ത്തിന്റെ ഭൌതികാവശിഷ്ടം അടക്കം ചെയ്തത്.

## രാമകൃഷ്ണദീക്ഷിതർ ( എഡി 1600- 1670)

വേളാങ്കുടി ഗ്രാമം കുംഭകോണത്തിൽ വേങ്കടനാ ഥനെന്ന വിദ്വന്മണിയാണ് രാമകൃഷ്ണന്റെ  പിതാ വായ ധർമ്മരാജാദ്ധ്വരീന്ദ്രന്റെ ഗുരുവും പിതാവും. അദ്വൈതവേദാന്തപരിഭാഷ, തർക്കചൂഡാമണി ഇവ രചിച്ചത് ധർമ്മരാജാദ്ധ്വരിയാണ്. അദ്ദേഹത്തിന്റെ മകനായ രാമകൃഷ്ണദീക്ഷിതർ. മീമാംസാന്യായ ദർപ്പണം എഴുതി .  അച്ഛന്റെ വേദാന്തപരിഭാഷ ക്ക് വ്യാഖ്യാനം രചിച്ചു. അദ്വൈതി എന്നതിലുപ രി നൈയായികനായാണ് അറിയപ്പെട്ടത്.

## സോമനാഥദീക്ഷിതൻ(എഡി 1600)

തർക്കദീപിക ഒഴിച്ചുള്ള ശാസ്ത്രദീപികക്ക് വ്യാ ഖ്യാനം എഴുതി.ഖണ്ഡദേവന്റെ ഭാട്ടദീപികക്ക് ശം ഭുനാഥൻ രചിച്ച വ്യാഖ്യാനമായ പ്രഭാവലിയിലാ ണ് ആദ്യമായി ഇദ്ദേഹത്തെ പരാമർശിക്കുന്നത്. നിത്തലകുല(ഗോത്ര)ത്തിലെ സുരേശ്വരയജ്വശർമ്മന്റെ മകനായ സോമനാഥയജ്വശർമ്മന്റെ പേരക്കുട്ടിയും ശൂരഭട്ടശർമ്മന്റെ(ശൂരഭട്ടമഹോപാദ്ധ്യായ)  മകനുമാ ണ്. അമ്മ മയൂരമ്മദ. ഗുരു സ്വന്തം സഹോദരനാ യ വേങ്കടാദ്രിയജ്വാൻ. വൈദികയജ്ഞം ചെയ്യുന്ന കുടുംബമെന്ന് പ്രസിദ്ധമാണ്. അദ്ദേഹം തന്നെ സർവ്വതോമുഖയജ്വാനെന്ന് അറിയപ്പെട്ടിരുന്നു. അദ്ദേഹത്തിന്റെ കുടുംബത്തിലെ മൂന്നു പ്രവര ഋഷിമാരായി യുവനാശ്വൻ, അംബരീഷൻ, അംഗിര

സ് ഇവരെ പറയുന്നു. മയൂഖമാലിക ശാസ്ത്രദീപികയുടെ വ്യാഖ്യാനമാണ്.ഇതിൽ മീമാംസാകാരന്മാരെയെല്ലാം അനുസ്മരിക്കുന്നുണ്ട്.

## യജ്ഞനാരായണദീക്ഷിതൻ (എഡി1600)

ശാസ്ത്രദീപികയുടെ മറ്റൊരു വ്യാഖ്യാതാവ്. അതിന്റെ ആരംഭത്തിൽ വംശാവലി തരുന്നു. 1. തിരുമല യജ്വാൻ, 2.യജ്ഞേശ്വരഭട്ടോപാദ്ധ്യായ,3. കൂരിക്കൊണ്ടഭട്ടോപാദ്ധ്യായ,ഭാര്യ ഗംഗാംബിക. 4. യജ്ഞനാരായണദീക്ഷിതൻ.തിരുമല.

യജ്ഞേശ്വരഭട്ടാചാര്യനും അഛന്റെ സഹോദരനായ ലക്ഷ്മണനും ഗുരുക്കന്മാരായിരുന്നു. കശ്യപഗോത്രം ഋഗ്വേദം പഠിച്ചു. പ്രഭാമണ്ഡലം എന്ന വ്യാഖ്യാനഗ്രന്ഥം ശാസ്ത്രദീപികക്ക് രചിച്ചു. നാടകങ്ങളും അലങ്കാരശാസ്ത്രഗ്രന്ഥങ്ങളും വേദാന്തം, തർക്കം, ശബ്ദം (വ്യാകരണം) എന്നിവയിലെ ഗ്രന്ഥങ്ങളും രചിച്ചു.

## നാരായണൻ (എഡി 1600)

നാരായണഭട്ടൻ മാനമേയോദയത്തിന് മേയഭാഗം എഴുതിച്ചേർത്തു. കോഴിക്കോട്ട് മാനവേദന്റെ സദസ്യനായിരുന്നു. പ്രസിദ്ധനായ പുരുഷോത്തമന്റെ മകളുടെ പുത്രനായ സുബ്രഹ്മമണ്യനാണ് ഒരു ഗുരു. മീമാംസ രാമനിൽനിന്നും സാഹിത്യം കൃഷ്ണനിൽനിന്നും പഠിച്ചു.

## കമലാകരഭട്ടൻ( എഡി 1590-1660)

രാമകൃഷ്ണഭട്ടന്റെ മകനും ശങ്കരഭട്ടന്റെ സഹോദരനുമാണ്. രണ്ട് മീമാംസാഗ്രന്ഥമെഴുതി. തന്ത്രവാർത്തികത്തിന് വ്യാഖ്യാനവും ശാസ്ത്രദീപികക്ക്

ആലോകമെന്ന വ്യാഖ്യാനവും. ധർമ്മശാസ്ത്രമുൾപ്പെടെ വേറെയും 20 ഗ്രന്ഥം എഴുതിയിട്ടുണ്ട്. നിർണ്ണയസിന്ധു എന്ന നിബന്ധനഗ്രന്ഥം ധർമ്മശാസ്ത്രപരമാണ്. അത് മുഴുമിച്ചത് വിക്രമശകം 1668 കൃഷ്ണപക്ഷം മാഘം 14ആം ദിനമാണ്. (എഡി 1612 ഫെബ്രുവരി 20)

## ദിനകരഭട്ടൻ ( എഡി 1590-1660)

കമലാകരഭട്ടന്റെ സഹോദരൻ. മീമാംസാഗ്രന്ഥം ശാസ്ത്രദീപികാമാതൃകയിൽ
മീമാംസാസൂത്രത്തിനുള്ള വ്യാഖ്യാനമാണ്.

## അനന്തദേവനും ജീവദേവനും ( എഡി 1600-1670)

ആപദേവന്റെ രണ്ട് മക്കളാണ്. അഛന്റെ ന്യായപ്രകാശത്തിന് ഭട്ടാലങ്കാരമെന്ന വ്യാഖ്യാനം അനന്തദേവൻ എഴുതി.  ശംഭുഭട്ടൻ ഇതിനെ ഉദ്ധരിക്കയും വിമർശിക്കയും ചെയ്തിട്ടുണ്ട്. സ്മൃതികൌസ്തുഭമാണ്അനന്തദേവന്റെ പ്രസിദ്ധകൃതി. ഭാട്ടഭാസ്കരകർത്താവായ ജീവദേവൻ അനുജനാണ്. ശംഭുഭട്ടൻ ഈ കൃതിയും പരാമർശിക്കുന്നുണ്ട്. ധർമ്മപ്രമാണങ്ങളാണ് ഉള്ളടക്കം. ഗോത്രപ്രവരനിർണ്ണയവും ആശൌചനിർണ്ണയവുമാണ് മറ്റ് രണ്ടു കൃതികൾ ഇവയും ധർമ്മശാസ്ത്രസംബന്ധമാണ്.

## കവീന്ദ്രാചാര്യൻ (എഡി 1600- 1670)

തന്ത്രവാർത്തികത്തിന് വ്യാഖ്യാനമെഴുതി. ന്യായസിദ്ധാന്തമുക്താവലി എഴുതിയ വിശ്വനാഥപഞ്ചാനനന്റെ സമകാലീനനാണ്. വേദവ്യാഖ്യാനങ്ങളടക്കം

പല ഗ്രന്ഥവുമെഴുതിയ ഇദ്ദേഹം പല അപൂർവ്വഗ്രന്ഥങ്ങളും സംരക്ഷിക്കയും ചെയ്തിരുന്നു.

## അനന്തഭട്ടൻ (എഡി 1630-1730)

കമലാകരഭട്ടന്റെ മകൻ. ശാസ്ത്രമാലാവൃത്തി രചിച്ചു.

## ഗാഗാഭട്ടൻ (എഡി 1530-1700)

വിശേശ്വരഭട്ടൻ അഥവാ ഗാഗാഭട്ടൻ ദിനകരഭട്ടന്റെ മകനാണ്. ഭാട്ടചിന്താമണി എന്ന പൂർവ്വമീമാംസാ ഗ്രന്ഥം രചിച്ചു. നവ്യന്യായഭാഷ ഉപയോഗിക്കുന്നു. ശ്ലോകവാർത്തികത്തിന് ശിവാർക്കോദയം എന്ന വ്യാഖ്യാനവും , കുസുമാഞ്ജലി എന്ന സൂത്രവൃത്തിയും രചിച്ചിട്ടുണ്ട്.ഛത്രപതി ശിവാജിയുടെ കിരീടധാരണച്ചടങ്ങിൽഗാഗാഭട്ടനാണ് പൌരോഹിത്യം വഹിച്ചത്

## കൊല്ലൂർ നാരായണശാസ്ത്രി (എഡി 1630-1700)

സോമനാഥദീക്ഷിതന്റെ ശിഷ്യനായിരുന്നു. അഛൻ കൊല്ലൂർ സോമയാജിൻ, അമ്മ ആച്ചമാംബ. മൂന്നു ഗ്രന്ഥം രചിച്ചു. 1. മീമാംസാസർവ്വസ്വം. സൂത്രവ്യാഖ്യാനം. 2. വിധിവിവേകം .ഇതിൽ ഉത്പത്തി, വിനിയോഗം, പ്രയുക്തി, അധികാരം, നിത്യം, നൈമിത്തികം, കാമ്യം, ഇവയെല്ലാം ചർച്ച ചെയ്യുന്നു. 3. വിധിദർപ്പണം. വിവിധവിധികളെ പരാമർശിക്കുന്നു.

## ശംഭുഭട്ടൻ (എഡി 1640-1700)

ഭാട്ടദീപികയുടെ വ്യാഖ്യാതാവ്. ഖണ്ഡദേവമിശ്രന്റെ ശിഷ്യൻ. പിതാവ് ബാലകൃഷ്ണൻ വേദശാസ്ത്രാദി

കളിൽ പ്രാവീണ്യം നേടിയവനും ശിവഭക്തനും നിരവധി യാഗം നടത്തിയവനുമാണ്. ഭാട്ടദീപികയു ടെ വ്യാഖ്യാനമായ പ്രഭാവലിയാണ് ശംഭുഭട്ടന്റെ കൃതി. ഗുരുവിനെ അദ്ദേഹം പൂജ്യപാദനെന്ന് വി ളിക്കുന്നു. ഖണ്ഡദേവന്റെ നവ്യമീമാംസയെ അദ്ദേ ഹം പോഷിപ്പിച്ചു. ഗുരു ഭാട്ടദീപികയെ ബലാബലാധികരണത്തിന്റെ അവസാനം വരെ വ്യാഖ്യാനിക്കരുതെന്ന് പറഞ്ഞിട്ടും അദ്ദേഹം അത് ചെയ്തു. ഭാട്ടമതത്തിലെ പ്രാചീനരുടെയെല്ലാം ആശയങ്ങളെ ഖണ്ഡിച്ചു. പ്രഭാകരമതത്തേയും പലപ്പോഴും ഖണ്ഡിക്കുന്ന കൃതിയാണ് പ്രഭാവലി.

## അപ്പയ്യദീക്ഷിതർ (എഡി 1650)

തന്ത്രസിദ്ധാന്തികാദീപികയുടെ കർത്താവ്. രുഗ്മിണീപരിണയം ഉൾപ്പെടെ പല ഗ്രന്ഥങ്ങളും എഴുതിയ അപ്പയ്യദീക്ഷിതന്റെ മകനാണ്. അയ്യാദീക്ഷിതനെന്ന് വിളിച്ചിരുന്ന പ്രസിദ്ധനായ അപ്പയ്യദീക്ഷിതന്റെ പേരക്കുട്ടിയുമാണ്. വിഷയസംഗ്രഹദീപിക എന്ന ഗ്രന്ഥവും എഴുതിയിട്ടുണ്ട്.

## അന്നംഭട്ടൻ(എഡി 1700)

ആന്ധ്രക്കാരനാണ്. രാഘവസോമയാജികുടുംബത്തിലെ തിരുമലരായന്റെ മകനാണ്. എല്ലാ ശാസ്ത്രശാഖകളിലും ഗ്രന്ഥം രചിച്ചിട്ടുണ്ട്. മീമാംസയിൽ സുബോധിനി, രാണകോജ്ജീവിനി, രാണകഭാവനാകരികാവിവരണം എന്ന് മൂന്നു കൃതികളുണ്ട്. സുബോധിനി തന്ത്രവാർത്തികത്തിന്റെ വ്യാഖ്യാനമാണ്. ഭട്ടസോമേശ്വരന്റെ ന്യായസുധ അഥവാ രാണകത്തിന്റെ വ്യാഖ്യാനമാണ് രാണകോജ്ജീവിനി. മീമാംസാദർശനത്തിലെ വിധിപ്രത്യയങ്ങളെ അന്വേഷിക്കുന്ന

54 പദ്യങ്ങളാണ് രാണകഭാവനാകരികാവിവരണം. കൂടാതെ ബ്രഹ്മസൂത്രഭാഷ്യത്തിനും (അദ്വൈതം) അഷ്ടാദ്ധ്യായിക്കും (വ്യാകരണം) വ്യാഖ്യാനമെഴുതി. ഉദ്യോതനം കൈയടന്റെ ഭാഷ്യപ്രദീപത്തിനുള്ള വ്യാഖ്യാനമാണ്. സിദ്ധാഞ്ജനം ജയദേവന്റെ മന്യാലോകത്തിനും. ന്യായശാസ്ത്രത്തിൽ തർക്ക സംഗ്രഹം എഴുതി തർക്കസംഗ്രഹത്തിന് ദീപികാവ്യാഖ്യാനം എഴുതി.

## രാമകൃഷ്ണഭട്ടൻ ( എഡി 1700)

യുക്തിസ്നേഹപ്രപൂരണിയുടെ കർത്താവ്. മാൽവദേശത്ത് നർമ്മദാ(രേവാ)നദിയുടെ വടക്കേ തീരത്ത് പരാശരഗോത്രക്കാരായ ബ്രാഹ്മണകുടുംബത്തിൽ വേദശാസ്ത്രപാരംഗതനായ ശിവദാസൻ ജനിച്ചു. അദ്ദേഹത്തിന്റെ മകൻ മിത്രശർമ്മൻ വ്യക്തിത്വം കൊണ്ടും വേദശാസ്ത്രവിജ്ഞാനം കൊണ്ടും പണ്ഡിതന്മാരുടയെല്ലാം ആദരവു നേടി. അദ്ദേഹത്തിന്റെ പുത്രൻ വിഷ്ണുഭക്തനും പണ്ഡിതനുമായ ജനാർദ്ദനൻ. ജനാർദ്ദനന് ഭാര്യ ഗംഗയിൽ ഭൈരവനെന്ന് പുത്രനുണ്ടായി. ശേഷവംശരാജാവിനാൽ ആദരിക്കപ്പെട്ടവനാണ് ഭൈരവൻ. പൂർണ്ണാജേവി എന്ന ഭാര്യയിൽ അദ്ദേഹത്തിന് നാരായണൻ ജനിച്ചു. പണ്ഡിതനായ നാരായണന് രമാ എന്ന ഭാര്യയിൽ മാധവനെന്ന പുത്രനുണ്ടായി. മാധവൻ ഉപരിപഠനത്തിന് കാശിക്ക് പോയി. അവിടെ വെ ച്ച് പ്രഭാവതിയെ വിവാഹം കഴിച്ചു. അവരുടെ പുത്രനാണ് രാമകൃഷ്ണൻ.(യുക്തിസ്നേഹപ്രപൂര ണി 7 തലമുറ തരുന്നു).സകലശാസ്ത്രവിശാരദനാ യ അദ്ദേഹത്തിന് വിദ്വത്സഭയിൽവെച്ച് ഭട്ടബിരുദം ലഭിച്ചു.  പ്രതാപമാർത്താണ്ഡം എന്ന കൃതി എഴു

തിയപ്പോൾ ഗജപതിസദസ്സിലെ കാശിരാജാവ് ബല ഭദ്രനിൽനിന്ന് പണ്ഡിതശിരോമണിബിരുദം കിട്ടി. ശാസ്ത്രദീപികയുടെ തർക്കപാദത്തിനും വ്യാഖ്യാനം എഴുതിയിട്ടുണ്ട്.

യുക്തിസ്നേഹപ്രപൂരണി ശാസ്ത്രദീപികയുടെ തർക്കപാദവും അതിന്റെ ടീകയുമാണ്.  ഉംവേകനേ യും ഭർതൃമിത്രനേയും കൂടാതെ പൂർവ്വമീമാംസയി ലെ രണ്ട് അജ്ഞാതഗ്രന്ഥകാരന്മാരേയും ഇതിൽ ഉദ്ധരിക്കുന്നു. വാർത്തികാകാരന്റെ ബൃഹട്ടീകയെ ഉദ്ധരിക്കുന്നു. കുമാരിലന്റെ ശ്ലോകവാർത്തികവും സുചരിതമിശ്രന്റെ കാശികയും ഉദ്ധരിക്കുന്നു. രാമ കൃഷ്ണഭട്ടനും ലഘുപൂർവ്വമീമാംസാധികരണകൌ മുദി എഴുതിയ രാമകൃഷ്ണനും ഒരാളാവാൻ വഴി യില്ല. കാരണം രാമകൃഷ്ണന്റെ ലഘുമീമാംസയിൽ ധാരാളം അപസിദ്ധാന്തങ്ങളുണ്ട്.

## ഭാസ്കരരായൻ (എഡി 1700-1760)

ഗംഭീരരായപുത്രനായ ഭാസ്കരരായൻ പ്രസിദ്ധനാ ണ്. ഭാട്ടദീപികക്ക് ചന്ദ്രോദയമെന്ന വ്യാഖ്യാനവും സങ്കർഷഖണ്ഡസൂത്രത്തിന് ചന്ദ്രിക എന്ന വ്യാഖ്യാന വും എഴുതി. മത്വർത്ഥലക്ഷണവിചാരമെന്ന ലഘു കൃതിയും അദ്ദേഹത്തിന്റേതാണ്. ഭാസ്കരരായനെ ഇന്നും ഓർക്കുന്നത് ലളിതാസഹസ്രനാമത്തിനുള്ള വ്യാഖ്യാനവും വൃത്തിയും അതിനുള്ള വൈദിക കോശവും കൊണ്ടാണ്. പൂർവ്വമീമാംസാകാരനായി ട്ടല്ല അദ്ദേഹത്തിന്റെ പ്രശസ്തി.

## കൃഷ്ണയജ്വാൻ (എഡി 1700-1760)

പരിഭാഷ എന്ന പ്രകരണഗ്രന്ഥകർത്താവ്. വിവിധ ങ്ങളായ വിധികളും ആറ് പ്രമാണവും കർമ്മവി

ഭാഗവും രണ്ടുവിധഭാവനയും ലളിതമായി വിവ രിക്കുന്നു. വളരെ ഹ്രസ്വമാണ് കൃതി. തമിഴനാണ്. തമിഴ്നാട്ടിലെ പോപ്പുലറായ മീമാംസാഗ്രന്ഥമാണ് പരിഭാഷ.

## വാസുദേവദീക്ഷിതൻ. (എഡി 1700-1760)

അദ്ധ്വരമീമാംസാകുതൂഹലവൃത്തി പ്രധാനഗ്രന്ഥം. അദ്ധ്യുര്യു മഹാദേവവായപേയിക്കും അന്നപൂർണ്ണ ക്കും മകനായി ജനനം. സാഹാജിരാജാവിന്റെ (1684-1710) മന്ത്രി ത്യംബകരായമഖിയുടെ യജ്ഞ ത്തിലെല്ലാം അദ്ധ്യുര്യുവായിരുന്നു പിതാവ്. തഞ്ചാ വുരിലെ മറാത്താരാജാവ് ശർഫോജി 1, തുക്കോജി (തുലജാ 1) ഇവരുടെ ദളവയായിരുന്ന ആനന്ദരായ മഖിയുടെ യജ്ഞങ്ങളിലും അദ്ധ്യുര്യുവായിരുന്നു. (കാലം 1711-1735). അർത്ഥവാദാധികരണത്തിനുള്ള സ്വാദ്ധ്യായവിധി അദ്ദേഹം പൂർവ്വസൂരികളിൽനിന്ന് വ്യത്യസ്തമായിട്ടാണ് പറയുന്നത്. സ്വാദ്ധ്യായവിധി വേദാദ്ധ്യയനത്തിനാണ്, അർത്ഥജ്ഞാനത്തിനല്ല അ ക്ഷരഗ്രഹണത്തിനാണ്. ഇതാണ് അദ്ദേഹം പറയുന്നത്. അർത്ഥജ്ഞാനം സ്വാദ്ധ്യായവിധിയുടെ ഫലമാണ്. ഫലം ആദ്യേ അരിയുന്നതാണ്. ഫലത്തി നുവേണ്ടിയാണ് ആളുകൾ കർമ്മം ചെയ്യുന്നത്. പുരുഷാർത്ഥാനുശാസനസൂത്രപ്രകാരവും മഹാഭാ ഷ്യത്തിൽ പതഞ്ജലി ഉദ്ധരിച്ച ശ്രുതിപ്രകാരവും അദ്ധ്യയനവിധി അദ്ധ്യയനം അക്ഷരഗ്രഹണത്തിനാ ണെന്നാണ് പറയുന്നത്. സ്ഥാണുരയം ഭാരഹാരാ കിലാഭൂത് എന്ന സ്മൃതിപ്രകാരം (അർത്ഥമറിയാ തെ വേദം ഓർമ്മിക്കുന്നവരെ തൂണിനോട് ഉപമി ക്കുന്നു) അർത്ഥജ്ഞാനവും നിത്യമാവുന്നു തൂണിന് തന്റെ തലയിലിരിക്കുന്നതിന്റെ സ്വഭാവമോ ഭാരമോ

അറിയില്ല. മലയാളത്തിലെ കുങ്കുമത്തിന്റെ ഗന്ധമറി യാതെ കുങ്കുമം ചുമക്കുന്ന കഴുതപോലെ അർത്ഥമ റിയാതെ കാണാപ്പാഠം പഠിക്കുന്നവരെ പറയുന്നു.

അഭ്യാസാധികരണത്തിന്റെ അവസാനം സമിധോ യജതി, തനൂനാപാതം യജതി, മുതലായവ ഗുണ വിധികളാണെന്ന് പറയുന്നുണ്ട്. സിദ്ധാന്തകൌമുദി ക്കുള്ള വ്യാഖ്യാനമായ ബാലമനോരമയും ബോധാ യനശ്രൌതസൂത്രവ്യാഖ്യാനവും മറ്റ് കൃതികളാണ്.

## രാമാനുജാചാര്യ (എഡി 1750)

ധർമ്മപുരി എന്ന ഗോദാവരീതീരഗ്രാമത്തിൽ നൃ സിംഹോപാസകനായി ജീവിച്ചു. തന്ത്രരഹസ്യത്തി ൽ അദ്ദേഹം ജൈമിനി, ശബരസ്വാമി, പ്രഭാകരൻ ഇവരെ പ്രണമിക്കുന്നു.ശാലീകനാഥനെയാണ് പിന്നെ ആദരിക്കുന്നത്. ഭവനാഥനേയും സ്മരിക്കുന്നുണ്ട്. തന്ത്രരഹസ്യം മാനം മേയം ഇവയെ പ്രതിപാദിക്കു ന്നു. ശാസ്ത്രപരിഷേദമെന്ന ഭാഗം ശബ്ദസ്വഭാവ ത്തേയും ശബ്ദബോധത്തിലെ അന്വിതാഭിധാനവാദ ത്തേയും വിവരിക്കുന്നു. പ്രഭാകരമീമാംസയിലെ അപൂർവ്വവാദവും പ്രധാനമായി വിവരിക്കുന്നുണ്ട്. പ്രകരണപഞ്ചികയുടെ ശാസ്ത്രമുഖഭാഗം സംഗ്രഹി ക്കുന്നുണ്ട്. നാരായണഭട്ടന്റെ മാനമേയോദയം ഭാട്ട മതക്കാരുടെ പ്രകരണഗ്രന്ഥം എന്നപോലെ പ്രഭാകര മതക്കാരുടെ പ്രകരണഗ്രന്ഥമാണ് തന്ത്രരഹസ്യം. കു മാരിലഭട്ടനെ ആചാര്യനെന്നും വാർത്തികാകാരപാ ദനെന്നും ബഹുമാനത്തോടെ സംബോധന ചെയ്യുന്നു. പ്രകരണഗ്രന്ഥമായ വിമലാഞ്ജനം, ന്യായശുദ്ധി എന്ന മറ്റൊരു ഗ്രന്ഥം ഇവയേയും പറയുന്നുണ്ട്. പാർത്ഥസാരഥിമിശ്രന്റെ ന്യായരത്നമാലക്ക് ഭാഷ്യ മായ ന്യായകരത്നമാണ് രാമാനുജാചാര്യന്റെ മ

റ്റൊരു കൃതി.താൻ പ്രഭാകരമതക്കാരനാണെങ്കിലും ഭാട്ടമതക്കാരനായ പാർത്ഥസാരഥിമിശ്രനെ ബഹുമാനിക്കുന്നു എന്നതാണ് ഇതിനദ്ദേഹം പറയുന്ന കാരണം.

## വഞ്ചീശ്വരയജ്വാൻ (എഡി 1760-1830)

ഭാട്ടചിന്താമണീകർത്താവ്. ഖണ്ഡദേവന്റെ ഭാട്ടദീപികാഭാഷ്യമാണ്. വംശവൃക്ഷം കൃതിയിൽ പറയുന്നു. കുട്ടികവി അഥവാ വഞ്ചീശ്വരശുദ്ധി എന്ന ശ്ലേഷകവിസാർവ്വഭൌമൻ മഹിഷശതകം, ധാതീശതകം, ആശീശതകം എന്ന് മൂന്നു കൃതികളെഴുതി. അദ്ദേഹത്തിന്റെ മകനായ മാധവാര്യനും മാധവാര്യപുത്രനായ നരസിംഹവും വേദവേദാന്തപണ്ഡിതരായിരുന്നു. നരസിംഹപുത്രനായ വഞ്ചീശ്വരയജ്വാൻ വേദവേദാന്തങ്ങൾ അഛനിൽനിന്ന് പഠിച്ചു. ഹിഷശതകത്തിന്

വ്യാഖ്യാനമെഴുതി. ഹിരണ്യകേശിശ്രൌതസൂത്രത്തിനും ഭാഷ്യം രചിച്ചു.ദത്തകചിന്താമണി, ശ്രാദ്ധചിന്താമണി എന്ന് രണ്ട് സ്മൃതികൾ രചിച്ചു. ബ്രഹ്മസൂത്രത്തിന് ബ്രഹ്മസൂത്രാർത്ഥചിന്താമണി എന്ന ഭാഷ്യം രചിച്ചു. കാകതീയവാദാർത്ഥമെന്ന സ്വതന്ത്രകൃതിയും രചിച്ചു. (കാകതാലീയന്യായം വിശദീകരിക്കുന്നു)ശർഫോജിരാജാവിന്റെ സദസ്യനായിരുന്നു. കർണ്ണാടകകുടുംബമായ ഹോസല(ഹോയ്സല) വംശത്തിലാണ് കുട്ടികവിയും മറ്റ് അംഗങ്ങളും ജനിച്ചത്. പിന്നീട് കുംഭകോണത്തിലെ സഹജാപുരത്ത് (തിരുവേശനല്ലൂർ) താമസമാക്കി. സഹാജി ബ്രാഹ്മണർക്ക് ദാനം ചെയ്ത ഗ്രാമമാണിത്. (സഹാജി ആദ്യത്തെ തഞ്ചാവൂർ മറാത്തരാജാവ് വെങ്കോജി അഥവാ ഇക്കോജിയുടെ മകനാണ്). മൂന്നു ഗുരുക്കന്മാരെ പറയുന്നു. ഈശ്വരൻ, ശ്രീനിവാസൻ, അ

ഹോബലൻ. ഇവരുടെ കീഴിൽ മീമാംസ, ന്യായം, വേദാന്തം ഇവ പഠിച്ചു. ഹിരണ്യകേശിശ്രൌതസൂത്രത്തിനുള്ള ഭാഷ്യത്തിൽ,

വസ്വഗ്ന്യദ്രിക്ഷിതിമിതശകേ വാഞ്ചീശ്വരാ ശുദ്ധിഃ ഹിരണ്യകേശിനാം സൂത്രം വ്യാഖ്യാതുമുപചക്രമേ എന്നുണ്ട്. 1738 ശകം എഡി 1816 ആണ്. ഹിരണ്യകേശീശ്രൌതസൂത്രവ്യാഖ്യായിൽ അദ്ദേഹം മാതൃദത്തനെ പറയുന്നു. (ശ്രൌതസൂത്രനിബന്ധനകാരൻ) എന്നാലദ്ദേഹം സമ്മതനല്ല എന്നാണ് പറയുന്നത്. മാതൃദത്തപ്രയോഗസ്തു നൈതത്സൂത്രാർത്ഥസമ്മതഃ

**.വംശം**

1. **വഞ്ചീശ്വരശുദ്ധി (കർണ്ണാടകഹോയ്സലവംശം)**
2. **മാധവാര്യൻ**
3. **നരസിംഹൻ**
4. **വഞ്ചീശ്വരയജ്വാൻ**

**മീമാംസാപണ്ഡിതനായ മാതൃദത്തനെക്കുറിച്ച് വഞ്ചീ ശ്വരയജ്വാൻ പറയുന്നത് മുകളിൽ കണ്ടു. മാതൃദത്തൻ പ്രസിദ്ധനായ മേൽപ്പത്തൂർ ഭട്ടതിരിയുടെ പിതാവാണ്. വഞ്ചീശ്വരനാമവും , തിരുനാവായക്കാരനായ മാതൃ ദത്തനെ പരാമർശിക്കുന്നതും, തഞ്ചാവൂർകേരളപണ്ഡിതന്മാരുടെ പരസ്പരപരിചയവും പാണ്ഡിത്യ മത്സരവും സൂചിപ്പിക്കുന്നു. ഹോയ്സലരാജാക്ക ന്മാരും വഞ്ചിരാജാക്കന്മാരും (ആയ്ഗാല),ഒരേ രാജ വംശമാണെന്ന് എന്റെ നിഗമനത്തിന് ഇതും ഒരു തെളിവായി കണക്കാക്കാം.**